# ദേശാഭിമാനപരമായ ബദൽ പരിപാടി



കേരള സ്വാശ്രയ സമിതി

# മുഖവുര

സ്വാശ്രയസമിതിയുടെ ആഭിമുഖ്യത്തിൽ പുത്തൻ സാമ്പത്തികനയ പ്രത്യാഘാതങ്ങളെക്കുറിച്ചുള്ള ക്ലാസുകൾ സംസ്ഥാനത്താകെ നടത്തിവരികയാണല്ലോ. ആ ക്ലാസുകൾക്ക് സഹായകമായി സംക്ഷിപ്തമായ നോട്ടുകൾ തയ്യാറാക്കിയിട്ടുണ്ട്. ഈ നോട്ടുകൾ ഈ വിഷയത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങളല്ല. അതിനാൽ ഗ്രന്ഥരചനയിൽ ഉൾപ്പെടുത്തുമായിരുന്ന പല വിശദാംശങ്ങളും ഒഴിവാക്കപ്പെട്ടിട്ടുണ്ട്. ക്ലാസെടുക്കുന്നവരെ സഹായിക്കുന്നതിനുവേണ്ടിയാണ് മുഖ്യമായി ഈ കുറിപ്പുകൾ തയ്യാറാക്കപ്പെട്ടിട്ടുള്ളത്. അതത് വിഷയം സംബന്ധിച്ച ലേഖനങ്ങളും മറ്റും അവർ വായിച്ചിരിക്കേണ്ടതാണ്.

പുത്തൻ സാമ്പത്തിക നയത്തെയും അത് ഇവിടെ ഉണ്ടാക്കുന്ന പ്രശ്നങ്ങളെയും മനസ്സിലാക്കണമെങ്കിൽ സാമ്രാജ്യത്വത്തിന്റെ പുതിയ നയസമീപനവും രീതികളും മനസ്സിലാക്കണം. അവയ്ക്ക് വിധേയമായി ഇന്ത്യയെപ്പോലുള്ള രാജ്യങ്ങൾ കാർഷികം, വ്യാവസായികം, സേവനം എന്നീ മേഖലകളിൽ ഏർപ്പെടുത്തുന്ന പുതിയ നയസമീപനം എങ്ങനെ അതത് ജനവിഭാഗങ്ങളെ ബാധിക്കുന്നു എന്നു മനസ്സിലാക്കണം. ഈ കാര്യങ്ങളും ഇതിനുള്ള ബദൽ നയത്തിന് അടിസ്ഥാനമാക്കാവുന്ന ചില കാര്യങ്ങളുമാണ് ഈ ലഘുലേഖയിൽ ഉള്ളത്.

ആദ്യ പതിപ്പിനു ലഭിച്ചതുപോലുള്ള സ്വീകാര്യത ഈ പുതിയ പതിപ്പിനും ലഭിക്കുമെന്നു കരുതുന്നു. ഇവ സംബന്ധിച്ച അഭിപ്രായങ്ങളും നിർദേശങ്ങളും അറിയിക്കുമല്ലോ.

തിരുവനന്തപുരം
1-2-1993

കൺവീനർ
സ്വാശ്രയസമിതി

# ദേശാഭിമാനപരമായ ബദൽ പരിപാടി

പുതിയ പരിഷ്കാരങ്ങളോട് വൈമുഖ്യം കാണിക്കുന്നവർപോലും ചിലപ്പോൾ പ്രകടിപ്പിക്കാറുള്ള നിസ്സഹായതയുണ്ട്; ഇന്നത്തെ സാഹചര്യത്തിൽ ഇവയല്ലാതെ വേറെന്ത് മാർഗം? വേറെ മാർഗമൊന്നും ഇല്ല എന്ന പല്ലവി നമ്മുടെ ഭരണാധികാരികൾ നിരന്തരമായി ഉരുവിടാറുള്ള ഒന്നാണ്. രാഷ്ട്രത്തെ തകർച്ചയുടെ പടുകുഴി യിൽകൊണ്ട് ചാടിച്ചവർതന്നെ ഈ പല്ലവിയുമായി ഓരോരോ പുത്തൻ പരിഷ്കാരങ്ങൾ പകച്ചുനിൽക്കുന്ന ജനതയുടെ മേൽ അടിച്ചേൽപിച്ചുകൊണ്ടിരിക്കുന്നു. വസ്തുതകൾ ജനങ്ങളുടെ മുമ്പാകെ വയ്ക്കാൻ അവർ തയ്യാറല്ല. തീരുമാനങ്ങൾ പലതും ആരോടും വെളിപ്പെടുത്തുന്നുമില്ല. ഇന്നത്തെ സാഹചര്യത്തിൽ ചെയ്യാവുന്നതിൽ ഏറ്റവും നല്ലത് അവർ തിരഞ്ഞെടുത്തിട്ടുണ്ടെന്ന് നാമെല്ലാം മുഖവിലയ്ക്ക് എടുത്തുകൊള്ളണമെന്നാണ് അവരുടെ ഭാവം. ഇത് ഇനിമേൽ നടപ്പില്ല. നമ്മുടെ മാതൃഭൂമിയെ വിദേശികൾക്ക് അടിയറവയ്ക്കാൻ നാം അനുവദിക്കില്ല. ഇന്ത്യയുടെ മഹത്തായ ദേശീയ പാരമ്പര്യങ്ങളെ പുതിയൊരു ജനകീയ പ്രതിബദ്ധതയുടെ അടിസ്ഥാനത്തിൽ ഉണർത്തുന്നതിനുള്ള ഒരു നവോത്ഥാന പ്രസ്ഥാനമാണ് സ്വാശ്രയ പ്രസ്ഥാനം.

സ്വാശ്രയ പ്രസ്ഥാനം കേവലം എതിർപ്പിന്റെമാത്രം പ്രസ്ഥാനമല്ല. ബദൽ പരിപാടിയെക്കുറിച്ചുള്ള സുവ്യക്തമായ ധാരണയുടെ അടിസ്ഥാനത്തിലാണ് പുതിയ പരിഷ്കാരങ്ങളെ എതിർക്കുന്നത്. ഈ പരിപാടിയുടെ ലക്ഷ്യം ഇന്ത്യയിൽ സോഷ്യലിസം നടപ്പാക്കലല്ല, മറിച്ച് രാജ്യത്തിന്റെ രാഷ്ട്രീയവും സാമ്പത്തികവുമായ പരമാധികാരം സംരക്ഷിക്കുക എന്നതാണ്. ഈ പരിപാടിയുടെ പൊതു സമീപനമാണ് ഇനിയങ്ങോട്ട് പ്രതിപാദിക്കാൻ പോകുന്നത്. ഇത് അവസാന വാക്കായി കരുതേണ്ടതില്ല. വിശദാംശങ്ങളിലോ ചില സമീപനങ്ങളിൽ പോലുമോ ഈ പരിപാടി ഭേദഗതി ചെയ്യുകയോ സമ്പുഷ്ടമാക്കുകയോ ഒക്കെ ആകാം. ഇവയൊക്കെ അരിച്ചു പെറുക്കി സ്വാശ്രയ ബദലിന്റെ സാധ്യതയെ ചോദ്യം ചെയ്യാനൊരുമ്പെടുന്ന പുതിയ നയങ്ങളുടെ വക്താക്കളോട് ഞങ്ങൾക്കാദ്യമായി പറയാനുള്ളതി

താണ്; "ഞങ്ങൾ പറയുന്നതിന് എന്തു കുറവുകളുണ്ടെങ്കിലും നിങ്ങൾ ഇന്ന് നടപ്പാക്കിക്കൊണ്ടിരിക്കുന്നത് പ്രതിസന്ധിക്ക് ഒരു പരിഹാരമേയല്ല. എന്തെന്ത് തെറ്റുകളാണോ ഇന്ത്യയെ ഇന്നത്തെ പതനത്തിലെത്തിച്ചത്, അവ പൂർവാധികം ശക്തിയായി നടപ്പാക്കുകയാണ് നിങ്ങൾ ചെയ്യുന്നത്. ഇത് പ്രതിസന്ധിയെ കൂടുതൽ രൂക്ഷമാക്കുകയേ ഉള്ളൂ."

വിദേശരാജ്യങ്ങളിൽനിന്ന് ചരക്കുകൾ ഇറക്കുമതി ചെയ്യുന്നതിനും മുൻകാലത്ത് വാങ്ങിയിട്ടുള്ള കടവും അതിന്റെ പലിശയും തിരിച്ചടയ്ക്കുന്നതിനും വേണ്ടിയുള്ള വിദേശനാണയം ഇന്ത്യാ സർക്കാരിന്റെ പക്കൽ ഇല്ലാതെ വന്നപ്പോഴാണല്ലോ ഒരിടിത്തീപോലെ ഇന്നത്തെ പ്രതിസന്ധി പൊട്ടിപ്പുറപ്പെട്ടത്. എന്തേ ഇങ്ങനെ സംഭവിച്ചത്? കാരണം ചരക്കുകൾ കയറ്റുമതി ചെയ്തും ഇന്ത്യക്കാർ വിദേശത്തുപോയി ജോലി ചെയ്തും ഓരോ വർഷവും നേടുന്ന വിദേശനാണയത്തിനു വാങ്ങാവുന്നതിനേക്കാൾ കൂടുതൽ നാം ഇറക്കുമതിക്കായി ചെലവാക്കിക്കൊണ്ടിരുന്നു. എഴുപതുകളുടെ ഉത്തരാർധം മുതലാണ് ഇറക്കുമതിയും കയറ്റുമതിയും തമ്മിലുള്ള വിടവ് അടിക്കടി ഉയരാൻ തുടങ്ങിയത്. മറ്റു രാജ്യങ്ങളുമായുള്ള വിദേശ വ്യാപാരത്തിലെ വിദേശനാണയ അധികച്ചെലവ് 1975-ൽ ഏകദേശം 500 കോടി രൂപയായിരുന്നത് '80 അവസാനിച്ചപ്പോഴേക്കും 14000 കോടി രൂപയായി മാറി. ഓരോ വർഷവും ഇങ്ങനെ വർധിച്ചുവന്ന കമ്മി എങ്ങനെയാണ് പരിഹരിച്ചത്? കുറച്ചൊക്കെ വിദേശ ഇന്ത്യക്കാർ അയച്ചുതന്ന പണമുപയോഗിച്ചുകൊണ്ട്, ബാക്കി സിംഹഭാഗമാകട്ടെ വിദേശികളോട് കടം വാങ്ങിക്കൊണ്ടും. ഇപ്രകാരം തുടർച്ചയായി കടം വാങ്ങിയതിന്റെ ഫലമായി ഇന്ത്യയുടെ വിദേശകടഭാരം 1980-ൽ ഏതാണ്ട് 2056 കോടി ഡോളറായിരുന്നത് 1991 ജൂൺ ആയപ്പോഴേക്കും 7200 കോടി ഡോളറായി ഉയർന്നു. ഈ കടത്തിന്റെ പലിശയും മുതലിലേക്ക് തിരിച്ചടയ്ക്കേണ്ടതും കൂടി 10-12000 കോടിയിലേറെ രൂപ ആ വർഷം ഇന്ത്യയ്ക്ക് ആരെങ്കിലും പുതുതായി കടം നൽകിയാലെ നിൽക്കക്കള്ളിയുള്ളൂ എന്നതായിരുന്നു സ്ഥിതി. പഴയ കടത്തിന്റെ പലിശയ്ക്കും കടം മുതലിലേക്കും കൊടുക്കേണ്ട ഈ തുകയ്ക്ക് പുറമേയാണ് വ്യാപാരക്കമ്മി നികത്തുന്നതിനുവേണ്ടിയിരുന്ന തുക, എന്നുവച്ചാൽ, ചുരുങ്ങിയത് 20-22,000 കോടി രൂപയുടെ വിദേശനാണയം എവിടെനിന്നെങ്കിലും വായ്പ കിട്ടിയേ മതിയാകുമായിരുന്നുള്ളൂ. ഇത് തരാൻ വിദേശികൾ വിസമ്മതിച്ചു, ഇന്ത്യ വെട്ടിലുമായി.

ഇന്നിപ്പോൾ ഈ പ്രതിസന്ധി പരിഹരിക്കാനുള്ള നിർദേശമെന്താണ്? പഴയ പണി തന്നെ. എങ്ങനെയെങ്കിലും കുറേകൂടി കടം വാങ്ങുക. ഇന്ത്യയുടെ വിദേശനാണയ ശേഖരം ഇന്ന് റിക്കാർഡ് നിലവാരത്തിലായി എന്നും മറ്റും വീമ്പ് പറയുന്നവർ പറയാൻ വിട്ടുകളയുന്ന വസ്തുതയിതാണ്- വ്യാപാരത്തിൽ വിദേശ നാണയ മിച്ചം ലഭിച്ചതുകൊണ്ടൊന്നുമല്ല വിദേശ നാണയ ശേഖരം ഉയർന്നിരിക്കുന്നത്. മറിച്ച് അന്താരാഷ്ട്ര നാണയ നിധിയിൽനിന്നും, ലോകബാങ്കിൽനിന്നും ഭീമമായ തുകകൾ കടം വാങ്ങാൻ കഴിഞ്ഞതുമൂലമാണ്. 3-4 വർഷം കഴിഞ്ഞ് ഈ വായ്പകൾ തിരിച്ചട

യ്ക്കേണ്ട കാലമാകുമ്പോൾ ഇന്ത്യയുടെ സ്ഥിതി ഇന്നത്തേതിനേക്കാൾ കൂടുതൽ പരുങ്ങലിലായിരിക്കുമെന്നതിന് സംശയം വേണ്ട.

ഈ വായ്പകൾ വാങ്ങുന്നതിനുവേണ്ടി അംഗീകരിച്ചുകൊണ്ടിരിക്കുന്ന നിബന്ധനകൾ ഇന്ത്യയിലെ കാർഷിക വ്യവസായ മേഖലകളുടെ അടിത്തറ തോണ്ടിക്കൊണ്ടിരിക്കുകയാണ്. ഇന്ത്യയിൽ ഇന്ന് നിലവിലുള്ള വ്യവസായവും കൃഷിയും രാജ്യത്തെ ആഭ്യന്തരകമ്പോളത്തെ ആശ്രയിച്ചിരിക്കുന്നവയാണ്. ഇവയ്ക്കാകട്ടെ വിദേശ ഉൽപന്നങ്ങളിൽനിന്നുള്ള മൽസരത്തിൽനിന്ന് സംരക്ഷണവും ലഭിക്കുന്നുണ്ട്. സ്വാതന്ത്ര്യത്തിനുമുമ്പ് നമ്മുടെ മേൽ അടിച്ചേൽപിച്ചിരുന്ന ബ്രിട്ടനുമായുള്ള സ്വതന്ത്രവ്യാപാര വ്യവസ്ഥകൾ നമ്മുടെ നാടിന്റെ സാമ്പത്തിക വളർച്ചയ്ക്ക് തടസ്സമാണ് എന്ന് കണ്ടതുകൊണ്ടാണല്ലോ ദേശീയ പ്രസ്ഥാനത്തിന്റെ മുദ്രാവാക്യങ്ങളായി വിദേശ ചരക്ക് ബഹിഷ്കരണവും, സ്വദേശിയും ഉയർന്നത്. ഈ ദേശീയ പാരമ്പര്യങ്ങളുടെ തുടർച്ചയായിരുന്നു സ്വാതന്ത്ര്യം ലഭിച്ചതിനെ തുടർന്ന് ഇറക്കുമതിയുടെ മേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയതും, ഇറക്കുമതി ചെയ്തിരുന്ന സാധനങ്ങൾ ഇന്ത്യയിൽത്തന്നെ നിർമിക്കുന്നതിനാവശ്യമായ വ്യവസായങ്ങളേയും കൃഷിയേയും പ്രോത്സാഹിപ്പിക്കാൻ തീരുമാനമെടുത്തതും. ഇതിന് നേതൃത്വം നൽകുന്നതിന് ഒരു പൊതുമേഖലയ്ക്കും നാം രൂപം നൽകി. പുതിയ പരിഷ്ക്കാരങ്ങളുടെ ഫലമായി ദേശീയ വ്യവസായത്തിനും കൃഷിക്കും ലഭിച്ചുവന്ന സംരക്ഷണങ്ങൾ ഇല്ലാതായിക്കൊണ്ടിരിക്കുന്നു. ഇതുമൂലം പീഡിതമാകുന്ന വ്യവസായങ്ങൾ അടച്ചുപൂട്ടുക എന്നതാണ് പുതിയ നയം. പൊതുമേഖല തകർച്ചയിലേക്ക് നീങ്ങുകയാണ്, അന്തർദേശീയമായ മൽസരശേഷി ഉള്ളവമാത്രം നിലനിന്നാൽ മതി എന്നുള്ളതാണ് പുതിയ മതം.

ദീർഘകാലാടിസ്ഥാനത്തിൽ ഇത്തരമൊരു തുറന്ന നയം രാഷ്ട്രത്തിനും ഗുണകരമായി ഭവിക്കും എന്നാണ് അന്തർദേശീയ നാണയനിധിയുടേയും മറ്റും വിദഗ്ധന്മാർ പറയുന്നത്. പുതിയ നയങ്ങളിൽ ആകൃഷ്ടരായി ഇന്ത്യയിലേക്ക് വിദേശമൂലധനം പ്രവഹിക്കുന്നുവെന്നും അത് ഭാരതത്തിന്റെ മുഖച്ഛായ മാറ്റുമെന്നുമാണ് അവർ പ്രവചിക്കുന്നത്. കൊളോണിയലിസത്തിന്റെ അഞ്ചു നൂറ്റാണ്ടുകാലത്തെ അനുഭവങ്ങളാകെ മറക്കണമെന്നാണ് ഇവർ പറയുന്നത്. ദീർഘകാലാടിസ്ഥാനത്തിൽ നടക്കാൻ പോകുന്നതിനെക്കുറിച്ചുള്ള പ്രവചനങ്ങൾ മാറ്റിവയ്ക്കുക. വരാൻ പോകുന്ന ഒരു പതിറ്റാണ്ടിൽ ഇന്ത്യയിലെന്താണ് സംഭവിക്കാൻ പോകുന്നത് എന്നതിനെക്കുറിച്ച് ലോകബാങ്കിനും നാണയനിധിക്കുപോലും വലിയ ശുഭാപ്തി വിശ്വാസമൊന്നുമില്ല എന്നാണ് അവരുടെ തന്നെ കണക്കുകൾ സൂചിപ്പിക്കുന്നത്. കഴിഞ്ഞ വർഷം കാർഷിക മേഖലയിൽ വളർച്ചയേ ഉണ്ടായില്ല. വ്യവസായ ഉൽപാദനമാകട്ടെ മുൻ വർഷത്തേക്കാൾ കുറവുമായിരുന്നു. ഈ വർഷത്തെ റിക്കാർഡ് അത്ര മോശമാക്കാൻ വഴിയില്ല എന്നുമാത്രമാണ് ഇന്ത്യാസർക്കാർ പ്രവചിച്ചിട്ടുള്ളത്. ഫാക്ടറികളുടെ വ്യാപകമായ അടച്ചുപൂട്ടലൊന്നും ഇതേവരെ ആരംഭിച്ചിട്ടില്ല എന്നും ഓർക്കണം. അവയൊക്കെ നടക്കാനിരിക്കുന്നതേയുള്ളൂ. ഒരു പക്ഷേ ഇന്ന് വാങ്ങി കൂട്ടുന്ന കടം തിരിച്ചു കൊടുക്കേണ്ട

വർഷങ്ങളിലായിരിക്കും ഈ തകർച്ച അതിന്റെ പാരമ്യത്തിലെത്തുക. കഴിഞ്ഞ വർഷം വിദേശനാണയ പ്രതിസന്ധി നേരിട്ടപ്പോൾ താരതമ്യേന ഉറച്ച ആഭ്യന്തര ഉത്പാദനഅടിത്തറയുണ്ടായിരുന്നു. പുതിയ നയങ്ങൾ നടപ്പാക്കുന്നതുമൂലം അടുത്ത വിദേശ നാണയ പ്രതിസന്ധിയുടെ ഊഴമാകുമ്പോഴേക്കും ഈ പ്രതിരോധ ശേഷിപോലും ഉണ്ടായെന്ന് വരില്ല. ഇന്ന് നമ്മുടെ ഭരണാധികാരികൾ മുട്ടിൽനിന്നാണ് നാണയനിധിയോട് കെഞ്ചുന്നതെങ്കിൽ നാളെ ഇഴഞ്ഞു ചെല്ലേണ്ട പതനത്തിലായിത്തീരുമെന്ന് തീർച്ച. അതുകൊണ്ടാണ് നമ്മൾ പറയുന്നത്, പുത്തൻ സാമ്പത്തിക പരിഷ്കാരങ്ങൾ പ്രതിസന്ധിക്ക് ഒരു പരിഹാരമല്ല അവ പ്രശ്നങ്ങളെ പരമാവധി രൂക്ഷമാക്കുകയേ ഉള്ളൂ എന്ന്.

## ഇനി നമുക്ക് വായ്പ വേണ്ട

ആദ്യം തന്നെ ഒരു കാര്യം പറഞ്ഞുകൊള്ളട്ടെ. ബദൽ മാർഗം എളുപ്പമാണ് എന്ന തെറ്റിദ്ധാരണ വേണ്ട. നാണയനിധിയുടെ പരിപാടിപോലെ തന്നെ വിഷമകരമാണ് ബദൽ മാർഗവും. എന്നാൽ നിധിയുടെ പരിപാടി രാജ്യത്തെ അടിമത്തത്തിലേക്ക് നയിക്കുന്ന ഒന്നാണ് എങ്കിൽ ബദൽ പരിപാടിയാകട്ടെ കടക്കെണിയിൽനിന്നുള്ള രാജ്യത്തിന്റെ മോചനം ഉറപ്പാക്കും. ത്യാഗങ്ങൾ സഹിക്കാൻ നാം തയ്യാറായേ തീരൂ. ഇന്ത്യൻ ജനതയുടെ ദേശാഭിമാനബോധത്തിൽ ഞങ്ങൾക്ക് വിശ്വാസമുണ്ട്. സ്വാതന്ത്ര്യം നേടുന്നതിനായി അവർണനീയമായ ത്യാഗങ്ങൾ സഹിക്കാൻ തയ്യാറായ ജനതയാണ് നമ്മുടേത്. നേടിയ സ്വാതന്ത്ര്യം നിലനിർത്താൻ ഇനിയും ത്യാഗങ്ങൾ സഹിക്കാൻ ജനത തയ്യാറാകും.

എന്നാൽ ഇന്ന് ഭരണാധികാരികൾ എന്തിനുവേണ്ടിയാണ് ത്യാഗം സഹിക്കാൻ ആവശ്യപ്പെടുന്നത്? രാഷ്ട്രത്തിന്റെ പരമാധികാരം സംരക്ഷിക്കാനല്ല. മറിച്ച് വിദേശികളുടെ വിശ്വാസം ആർജിക്കാനും അവരിൽ നിന്ന് വായ്പകൾ ഉറപ്പുവരുത്തുന്നതിനും വേണ്ടിയാണ്. ഇതിനുവേണ്ടിയാണ് ദേശീയ സമന്വയത്തിനായി അഭ്യർഥിക്കുന്നത്. ഇതിനായി ഒരു ദേശീയ സമന്വയവും സാധ്യമല്ല.

നമ്മുടെ സരക്കാരിന് സ്വന്തം ജനതയുടെ ദേശാഭിമാനത്തേക്കാൾ നാണയനിധിയുടെ ഉദ്യോഗസ്ഥന്മാരുടെ ഉറപ്പിൻമേലാണ് കൂടുതൽ വിശ്വാസമെന്ന് തോന്നുന്നു. ബഹുരാഷ്ട്ര കുത്തക കമ്പനികളെ പ്രീണിപ്പിക്കുന്നതിന്റെയും കടഭാരത്തിന്റെ ചെളിക്കുണ്ടിലേക്ക് തലകുത്തിയുള്ള മരണപ്പാച്ചിലിന്റെയും നയങ്ങൾക്കെങ്ങനെ ജനങ്ങളുടെ ദേശാഭിമാനബോധത്തെ ഉത്തേജിപ്പിക്കാനാകും?

ഇന്ത്യൻ ഭരണാധികാരികൾ പ്രഖ്യാപിക്കട്ടെ, ഇനിമേൽ വിദേശസമ്മർദങ്ങൾക്ക് വഴങ്ങില്ല. സ്വാശ്രയവളർച്ച ജീവനേക്കാൾ പ്രധാനമെന്ന് ഞങ്ങൾ കരുതുന്നു. നാണയനിധിയിൽനിന്നുള്ള നിബന്ധനയോടെ വായ്പ

കൾ എടുക്കില്ല, എങ്കിൽ ഈ പ്രതിജ്ഞ നിറവേറ്റുന്നതിനായി നടപ്പാക്കേണ്ടുന്ന ഒരു അടിയന്തിര പരിപാടിക്ക്, അതിനായി സഹിക്കേണ്ടിവരുന്ന ത്യാഗമെന്തു തന്നെ ആയാലും–നമുക്കൊരുമിക്കാം.

ഇത് വീണ്ടും ഊന്നിപ്പറയേണ്ടത് പ്രധാനമാണ്. ബദൽ നയങ്ങളുടെ സൂക്ഷ്മാംശങ്ങളിൽ ചിലത് ഇന്നത്തെ പല പരിഷ്കാരങ്ങളോടും സാമ്യമുള്ളവയാകാം. എന്നാലവ ഇന്ന് ഭരണാധികാരികൾ ചെയ്തു കൂട്ടിക്കൊണ്ടിരിക്കുന്നതിന് സാധൂകരണമായി ഉയർത്തിക്കാട്ടാൻ പോരേണ്ട. നാണയനിധിക്ക് കപ്പം നൽകുന്നതിനായി ഒരു ഒത്തുതീർപ്പും സാധ്യമല്ല.

ആയതിനാൽ ബദൽ പരിപാടിയിൽ ആദ്യത്തെ ഇനം ഇതാണ്. നടന്നത് നടന്നു. നാണയനിധിയിൽനിന്നുള്ള വായ്പകൾ ഇനിവേണ്ട. ഇന്ത്യയുടെ വിദേശ വിനിമയ പ്രതിസന്ധി സംബന്ധിച്ചുള്ള സ്ഥിതിവിവരണക്കണക്കുകളുടെ അഭാവം കൃത്യമായി നിർദേശങ്ങൾ വയ്ക്കുന്നതിന് തടസ്സമാണ്. എടുത്ത വായ്പ, എടുക്കാൻ പോകുന്ന വായ്പ ഇവയെക്കുറിച്ചെല്ലാം ഓരോരുത്തരും ഓരോ കണക്കാണ് വിളമ്പിയിട്ടുള്ളത്. ഇന്നിപ്പോൾ ഇന്ത്യയുടെ കടഭാരം മൊത്തം 2 ലക്ഷം കോടിയിലേറെ രൂപ വരുമെന്നു പ്രതീക്ഷിക്കുന്നു. 1994 അവസാനമാകുമ്പോഴേക്കും ഇത് 2,75,000 കോടി രൂപയാകും. ഇതിന്റെ കടമുതലിലേക്കും പലിശയിലേക്കുമായി രൂപ കുറഞ്ഞാലും 20-25000 കോടിരൂപയെങ്കിലും 1994-ൽ കണ്ടെത്തേണ്ടിവരും. ഈ തുകയാകട്ടെ ആ വർഷത്തെ പ്രതീക്ഷിത കയറ്റുമതിയുടെ 40-45 ശതമാനം വരും. ഒരു രാജ്യത്തിനും കയറ്റുമതിയുടെ പകുതി വരുന്ന തുക കടം സർവീസ് ചെലവിനായി നൽകിക്കൊണ്ട് മുന്നോട്ട് പോകാൻ കഴിയില്ല. കടം സർവീസ് ചെലവ് കയറ്റുമതിയുടെ 30 ശതമാനം ആകുമ്പോഴേക്കും സ്ഥിതി ഗുരുതരം എന്നാണ് സാമ്പത്തിക വിദഗ്ധർ പറയുക. ചുരുക്കത്തിൽ കൂടുതൽ വായ്പകൾ എടുത്താൽ പ്രതിസന്ധി തൽക്കാലത്തേക്ക് തീരുമെങ്കിലും 3 വർഷത്തിനുശേഷം വായ്പ തിരിച്ചടയ്ക്കേണ്ടിവരുമ്പോൾ അടി തെറ്റും.

ഇതിനകം എടുത്ത തുകയിൽ കടമെടുപ്പ് അവസാനിപ്പിക്കുകയാണെങ്കിൽ അടുത്തവർഷം എന്തു ചെയ്യും? അടുത്ത വർഷവും വിദേശവിനിമിയ ഞെരുക്കം ഈ വർഷത്തേക്കാൾ ഒട്ടും കുറയാൻ പോകുന്നില്ല. ഇതുകൂടി മുന്നിൽക്കണ്ട് നാട്ടിലെ കാര്യങ്ങൾ സാധാരണഗതിയിലാകുന്നതുവരെയെങ്കിലും വായ്പകൾ ഉറപ്പാക്കുകയല്ലേ വേണ്ടത്? അടുത്ത വർഷത്തെ കാര്യം അന്നാലോചിക്കാമെന്ന് പറയുന്നത് കാര്യങ്ങൾ വഷളാക്കുവാനല്ലേ ഉതകൂ?

ഈ വാദക്കാരോട് ഞങ്ങൾക്ക് പറയുവാനുള്ളത് ഇതാണ്: പഴയ വായ്പാ ഗഡുക്കളും പലിശയും തിരിച്ചടയ്ക്കുന്നതിന് അടുത്ത വർഷം പുതിയ വായ്പ വാങ്ങാനല്ല നമ്മൾ ശ്രമിക്കേണ്ടത്. മറിച്ച് പഴയ വായ്പകളുടെ കാലാവധി നീട്ടുന്നതിന് അല്ലെങ്കിൽ പഴയ വായ്പകൾ റീഷെഡ്യൂൾ ചെയ്യുന്നതിന് വിലപേശുകയാണ് വേണ്ടത്. വായ്പകൾക്ക് മോറട്ടോറിയവും മറ്റും കൽപിക്കണമെന്ന് ഞങ്ങൾ പറയുന്നില്ല. പക്ഷേ, വായ്പകൾ

തിരിച്ചടയ്ക്കുന്നതിന് സാവകാശം ചോദിക്കാം. അത് പാശ്ചാത്യർ അനുവദിച്ചില്ലെങ്കിൽ നമ്മുടെ കഴിവനുസരിച്ചേ വായ്പകൾ തിരിച്ചടയ്ക്കൂ എന്ന് ഏകപക്ഷീയമായി തീരുമാനിക്കേണ്ടിവരും. അതിന്റെ പ്രത്യാഘാതങ്ങൾ നേരിടുകയും വേണം. എന്തുവന്നാലും വിദേശീയർക്ക് മുന്നിൽ രാഷ്ട്രം മുട്ടുമടക്കില്ല എന്ന് തീർച്ചപ്പെടുത്തണം.

ഈ ദേശാഭിമാനപരമായ നിലപാട് അംഗീകരിക്കാൻ തയ്യാറായാൽ ബദൽ മാർഗമുണ്ട്. ജനങ്ങളുടെ ദേശാഭിമാനബോധത്തിൽ ഊന്നുന്ന ബദൽ. സ്വാതന്ത്ര്യം നേടുന്നതിനുവേണ്ടി വിലമതിക്കാനാകാത്ത ത്യാഗങ്ങൾ സഹിച്ച് പോരാടിയ ജനത സ്വാതന്ത്ര്യം നിലനിർത്തുന്നതിനുവേണ്ടി (അത പകടത്തിലായതിനു കാരണക്കാർ വേറെയാണെങ്കിൽ പോലും) ഇനിയും ത്യാഗങ്ങൾ സഹിക്കാൻ തയ്യാറാകും. ഇതിനായി ഒരു ദേശീയ സമന്വയം ഉണ്ടാക്കാനാകും.

രാഷ്ട്രത്തിന്റെ അടവുശിഷ്ടകമ്മിയും സർക്കാരിന്റെ ബജറ്റ് കമ്മിയും പരിഹരിക്കുന്നതിന് ഒരു കർമപരിപാടി നമുക്ക് മുൻകൈ എടുത്തുതന്നെ തയ്യാറാക്കാം. സ്വാശ്രയത്വത്തിലധിഷ്ഠിതമായി രാജ്യത്തിന്റെ സാമ്പത്തിക വളർച്ചയുടെ വേഗത വർധിപ്പിക്കുന്നതിനും ജനങ്ങളുടെ ക്ഷേമവും ജനാധിപത്യവും ശക്തിപ്പെടുത്തുന്നതിനുമുതകുന്ന പുതിയൊരു വികസന കാഴ്ചപ്പാടിന് നമുക്കു തന്നെ രൂപം നൽകാം. ഇത് പ്രധാനമാണ്. ഒന്നാമതായി പഴയ നയങ്ങളിലേക്ക് തിരിച്ചു പോകാനാവില്ല. അവ കാലഹരണപ്പെട്ടു. പുതിയ കാഴ്ചപ്പാടുകൾക്കേ ജനപിന്തുണയുണ്ടാകൂ. രണ്ടാമതായി, വിദേശികൾക്കും പുതിയ സിഗ്നലുകൾ നൽകേണ്ടതുണ്ട്. പഴയ കളി തീർന്നു. ഇനി പുതിയ നിയമമനുസരിച്ചാണ് കളി. വേറെ മാർഗമില്ല എന്ന് മുറവിളിയിട്ടുകൊണ്ടല്ല നമ്മൾ വിലപേശാൻ വരുന്നത്. വേറെ മാർഗമുണ്ട് എന്നു വ്യക്തമായി പ്രഖ്യാപിച്ചുകൊണ്ടുതന്നെയാണ്.

എന്തൊക്കെയായിരിക്കും ഇത്തരമൊരു പരിപാടിയുടെ മുഖ്യ ഘടകങ്ങൾ?

## അടവുശിഷ്ട കമ്മി

കഴിവിനപ്പുറം ഇറക്കുമതി ചെയ്യുന്നതാണല്ലോ അടവുശിഷ്ടകമ്മിയുടെ ആത്യന്തിക കാരണം. കഴിവിനനുസരിച്ചേ ഇറക്കുമതി ചെയ്യൂ എന്ന തത്വം അംഗീകരിക്കുക. പറയുന്നതുപോലെ എളുപ്പമല്ല ഇതു നടപ്പാക്കാൻ എന്നതിനു സംശയമില്ല. പക്ഷേ, നിശ്ചയദാർഢ്യമുണ്ടെങ്കിൽ നടപ്പാക്കാനാകും.

ഇറക്കുമതി എങ്ങനെ കുറയ്ക്കാം? വ്യാപാരനയം തിരുത്തിയേ തീരൂ. ചുങ്കത്തീരുവകൾ കുറയ്ക്കുന്നതിനും ഇറക്കുമതി നിയന്ത്രണങ്ങൾ എല്ലാം എടുത്തുമാറ്റുന്നതിനുമുള്ള തീരുമാനം റദ്ദാക്കുക. കൂടുതൽ കർശനമായ നിയന്ത്രണങ്ങൾ വേണ്ടിവരും. അത്യാവശ്യമല്ലാത്ത ആഡംബര വസ്തുക്കളുടെ ഇറക്കുമതി നിരോധിക്കുകതന്നെ വേണം.

ആഡംബരവസ്തുക്കൾ കഴിഞ്ഞാൽപിന്നെ വെട്ടിക്കുറയ്ക്കാൻകഴിയുന്ന ഇറക്കുമതി യുദ്ധോപകരണങ്ങളുടേതാണ്. ഇതെത്ര വരുമെന്നു പോലും സർക്കാർ വെളിപ്പെടുത്താറില്ല. കസ്റ്റംസ് കണക്കിൽ പോലും പലതും നൽകുന്ന കണക്കിനേക്കാൾ റിസർവ് ബാങ്ക് ഇറക്കുമതിക്കായി നൽകുന്ന വിദേശനാണയത്തിന്റെ തുക 15 ശതമാനം ഉയർന്നിരിക്കുന്നതിന്റെ മുഖ്യകാരണം ഇതാണെന്നു പറയപ്പെടുന്നു. പക്ഷേ, പരമരഹസ്യമെല്ലാം വിദേശത്ത് അങ്ങാടിപ്പാട്ടാണ് എന്നതാണ് രസാവഹം. സ്റ്റോക്ക് ഹോം ഇന്റർനാഷണൽ പീസ് റിസർച്ച് അഥവാ സുപ്രീ എന്ന ചുരുക്കപ്പേരിൽ അറിയപ്പെടുന്ന വിശ്രുത സമാധാനപഠനകേന്ദ്രം ഇതിന്റെയൊക്കെ കൃത്യമായ കണക്കുകൾ കാലാകാലങ്ങളിൽ പ്രസിദ്ധീകരിക്കാറുണ്ട്. ഈ സ്ഥാപനത്തിന്റെ മതിപ്പു കണക്കുപ്രകാരം 1985–നും 1989–നും ഇടയ്ക്ക് 2011 കോടി ഡോളറിന്റെ (ഇന്നത്തെ വിനിമയനിരക്കുപ്രകാരം ഏതാണ്ട് 60,000 കോടി രൂപയുടെ) യുദ്ധോപകരണങ്ങളാണ് വിദേശത്തുനിന്ന് ഇറക്കുമതി ചെയ്തത്. ഇതേ കാലയളവിൽ ഇറാക്ക് 1893 കോടി ഡോളറിന്റേയും സൗദി അറേബ്യ 1075 കോടി ഡോളറിന്റേയും യുദ്ധോപകരണങ്ങളാണ് ഇറക്കുമതി ചെയ്തത്. ആയുധ വിപണിയിൽ ഇറാഖിനെയും സൗദി അറേബ്യയേയും കവച്ചുവച്ച് ഇന്ത്യ ഇക്കാലയളവിൽ ഒന്നാം സ്ഥാനം നേടി. ബോഫോഴ്സ് തോക്കുകൾ, ജർമൻ മുങ്ങിക്കപ്പലുകൾ, ബ്രിട്ടന്റെ വിമാനവാഹിനി കപ്പൽ എന്നു തുടങ്ങി എത്രയെത്ര ദീപസ്തംഭങ്ങൾ നമ്മുടെ മഹാശ്ചര്യങ്ങളായി മാറി! ഇവയുടെയൊക്കെ പിന്നിലെ അഴിമതിക്കഥകൾ ഇന്ന് കുപ്രസിദ്ധമാണ്. പ്രതിരോധ ഇറക്കുമതി വെട്ടിക്കുറയ്ക്കണം. ഭീമൻ ചെലവുകൾ രണ്ടോ മൂന്നോ വർഷത്തേക്ക് മാറ്റിവയ്ക്കാം. അതുകൊണ്ടൊന്നും ഉപഭൂഖണ്ഡത്തിലെ ശാക്തിക ബലാബലങ്ങൾ പൊടുന്നനെ കീഴ്മറിയാൻ പോകുന്നില്ല.

ഇറക്കുമതി കണക്കുകളിൽ തമസ്ക്കരിച്ചുവച്ചിരിക്കുന്ന യുദ്ധോപകരണങ്ങളെ ഒഴിവാക്കിയാൽ ഏറ്റവും മുഴച്ചുനിൽക്കുന്നത് എണ്ണയുടെ ഇറക്കുമതിയാണ്. 1988-89–ൽ 4800 കോടി രൂപയുടെ 240 ലക്ഷം ടൺ ക്രൂഡോയിലും മറ്റ് പെട്രോളിയം ഉൽപന്നങ്ങളും ഇറക്കുമതി ചെയ്തു. ബോംബെ എണ്ണക്കിണറിലെ ഉൽപാദനം എണ്ണയുടെ ഇറക്കുമതിയെ കുറയ്ക്കുന്നതിന് സഹായിച്ചില്ല. കാരണം, ഇന്ത്യയിൽ എണ്ണയുടെ ഉപയോഗം ഏതാണ്ട് 9 ശതമാനം എന്ന നിരക്കിലാണ് ഉയർന്നത്. പൊടുന്നനെ എണ്ണയുടെ ഇറക്കുമതിയിൽ ഗണ്യമായ കുറവും വരുത്താനായെന്നുവരില്ല. പക്ഷേ, ഇടത്തരം അല്ലെങ്കിൽ ദീർഘകാലയളവിൽ എണ്ണയുടെ ഇറക്കുമതിയുടെ വർധനവിൽ കുറവു വരുത്താനാകണം. ആഭ്യന്തര ഉൽപാദനം വർധിപ്പിക്കുക, ചരക്കുകടത്തലിന് റോഡു ഗതാഗതത്തിന്റെ വർധിച്ചുവരുന്ന പ്രാധാന്യം റെയിൽവേയിലേക്ക് മാറ്റുന്നതിനായി റെയിൽവേ വികസനത്തിന് മുൻഗണന നൽകുക, എണ്ണയുടെ ഉപയോഗത്തിലെ കാര്യക്ഷമത ഉയർത്തുക തുടങ്ങിയ നടപടികൾ സ്വീകരിക്കേണ്ടിവരും. ആഗോള എണ്ണ പ്രതിസന്ധിയെ തുടർന്ന് പാശ്ചാത്യ രാജ്യങ്ങളിൽ എണ്ണയുടെ ഉപയോഗ കാര്യക്ഷമത വിസ്മയകരമായ ഉയർച്ച കൈവരിക്കുകയുണ്ടായി. ഇന്ത്യയിലെ നിലയാകട്ടെ മോശമാവുകയാണുണ്ടായത്.

പക്ഷേ, ഇന്ന് എന്ത് ചെയ്യാനാകും? പെട്രോളിന്റെ ആഡംബര ഉപയോഗത്തെ കർശനമായി നിയന്ത്രിക്കുക. ഉദാഹരണത്തിന് കാറുകൾക്ക് പെട്രോൾ റേഷനിങ് ഏർപ്പെടുത്താം. ഇന്ന് ഹോങ്കോങ്പോലുള്ള നഗരങ്ങളിൽ നിലവിലുള്ള സ്വകാര്യ വാഹന നിയന്ത്രണം- ഒന്നിടവിട്ടുള്ള ദിവസങ്ങളിൽ മാത്രമേ ഒരു കാറിന് ഓടുവാൻ അനുവാദമുള്ളൂ-രാജ്യത്തുടനീളം വ്യാപകമാക്കാം. പ്രൊഫ. അരുൺഘോഷിനെപ്പോലുള്ളവരുടെ അഭിപ്രായത്തിൽ പെട്രോകെമിക്കൽ മേഖലയിൽ തുടങ്ങുവാനിരിക്കുന്ന ചില ഭീമൻ പദ്ധതികൾ താൽക്കാലികമായി മാറ്റിവയ്ക്കുന്നതുകൊണ്ട് വലിയ പ്രത്യാഘാതമൊന്നും ഉണ്ടാകാൻ പോകുന്നില്ലെന്നാണ്.

എണ്ണ കഴിഞ്ഞാൽ പിന്നെ ഇറക്കുമതിയിൽ ഒന്നാം സ്ഥാനം നാനാവിധ യന്ത്രസാമഗ്രികൾക്കാണ്. കഴിഞ്ഞ അധ്യായത്തിൽ കണ്ടതുപോലെ ഇറക്കുമതി ഉദാരവൽക്കരണ നയം വൻതോതിൽ യന്ത്രസാമഗ്രികളും ഘടകങ്ങളും ഇറക്കുമതി ചെയ്യുന്നതിന് ഇടവരുത്തി. 1988-89-ൽ മൊത്തം 4500 കോടിയിൽ പരം രൂപയാണ് ഈ ഇനത്തിൽ ചെലവായത്. ടി.വി, മാരുതി കാർ തുടങ്ങിയുള്ള ആഡംബര വസ്തുക്കളുടെ നിർമാണത്തിനാവശ്യമായ ഘടകങ്ങൾക്കുവേണ്ടിയായിരുന്നു ഇതിൽ ചെറുതല്ലാത്തൊരു തുക ചെലവായത്. വിദേശത്തുനിന്ന് ഇറക്കുമതി ചെയ്യുന്ന ഘടകങ്ങളും അസംസ്കൃത പദാർഥങ്ങളും ഘട്ടം ഘട്ടമായി ഇന്ത്യയിൽനിന്നുതന്നെ വാങ്ങണമെന്ന നിബന്ധന ഈ ഉൽപന്നങ്ങൾക്കെല്ലാംതന്നെ ബാധകമാക്കണം. അതല്ല, ഇറക്കുമതി തന്നെ വേണമെന്നുണ്ടെങ്കിൽ അതിനുള്ള വിദേശനാണയം ഈ ഉൽപന്നങ്ങളുടെ കയറ്റുമതിയിലൂടെ തന്നെ നേടണം എന്നതു നിർബന്ധിതമാക്കണം. ഇറക്കുമതി ചെലവ് ചുരുക്കൽ മാത്രമല്ല ഇന്ത്യയിലെ യന്ത്രസാമഗ്രി വ്യവസായത്തെ പോഷിപ്പിക്കുന്നതിനും ഇത്തരം നയം പരമപ്രധാനമാണ്.

ഇറക്കുമതിയെ കർശനമായ വിദേശനാണയ വരുമാനത്തിന്റെ ലഭ്യതയനുസരിച്ച് ചുരുക്കുക എന്നതാണ് അടവുശിഷ്ട കമ്മി പരിഹരിക്കുന്നതിനുള്ള നിർദേശത്തിന്റെ മുഖ്യവശം. കയറ്റുമതിയിൽ ഗണ്യമായ വർധന പൊടുന്നനെ പ്രതീക്ഷിക്കേണ്ട. അതാണ് ഇന്നത്തെ അന്തർദേശീയ വ്യാപാര സ്ഥിതി. ഇറക്കുമതി നിയന്ത്രണം ഒരു പരിധിവരെ കയറ്റുമതിയെ പ്രതികൂലമായി പോലും ബാധിച്ചേക്കാം. വിദേശ വിനിമയ വരുമാനം പിന്നെ എങ്ങനെ ഉയർത്താനാകും? രണ്ടു മാർഗങ്ങളാണ് നിർദേശിക്കാനുള്ളത്.

ഒന്നാമത്തെ സ്രോതസ്സ് വിദേശ ഇന്ത്യക്കാരാണ്. അവരുടെ ഡെപ്പോസിറ്റുകൾക്കായി ഇപ്പോൾത്തന്നെ പ്രോത്സാഹന പദ്ധതികൾ ഉണ്ട്. ഈ പദ്ധതികളെ ഇനിയും ആകർഷകമാക്കാൻ നോക്കാം. ഈ ഡെപ്പോസിറ്റുകളുടെ ഉടമസ്ഥർ താരതമ്യേന ഉയർന്ന വരുമാനമുള്ള വിദേശ ഇന്ത്യക്കാരാണ്. പക്ഷേ, ഞങ്ങൾ ഊന്നാൻ ആഗ്രഹിക്കുന്നതു ഗൾഫിലുംമറ്റും പണിയെടുക്കുന്നസാധാരണക്കാരായ ഇന്ത്യൻ പൗരന്മാരിലാണ്. ഇവർ വിദേശ ഇന്ത്യക്കാരുടെ ഡെപ്പോസിറ്റുകളിലൊന്നും അത്രയധികം നിക്ഷേപിക്കാറില്ല. മറിച്ച് നേരിട്ട് പണം വീട്ടിലേക്ക് അയക്കുകയാണ് പതിവ്. അതിൽ പകുതി

യോളം കുഴൽ പണമായിട്ടാണ് വരുന്നത്. ഇതുമൂലം ഈ വിദേശനാണയം രാഷ്ട്രത്തിനു ലഭ്യമാകുന്നേയില്ല. കുഴൽപണക്കാർ ഔദ്യോഗിക നിരക്കിനേക്കാൾ കൂടുതൽ തുക വിദേശനാണയത്തിനു നൽകാൻ തയ്യാറാകുന്നു എന്നതുകൊണ്ടു മാത്രമല്ല വിദേശ കുടിയേറ്റ തൊഴിലാളികൾ കുഴൽപണ മാർഗത്തെ സ്വീകരിക്കുന്നത്. നിയമ വിധേയ മാർഗത്തേക്കാൾ സൗകര്യപ്രദവും വേഗതയേറിയ മാർഗവും കുഴൽപണമാണ് എന്നതാണ് ഇന്നത്തെ നില.

വിദേശനാണയ ഡെപ്പോസിറ്റുകളുടെ ഉടമസ്ഥർക്കു തങ്ങളുടെ വിദേശനാണയം എപ്പോൾ വേണമെങ്കിലും പിൻവലിക്കാം. പക്ഷേ, നേരിട്ടു വീട്ടിലേക്കു അയക്കുന്ന വിദേശ നാണയമാകട്ടെ എന്നെന്നേക്കുമായി രാഷ്ട്രത്തിനു ലഭിക്കുന്നു. പക്ഷേ, ഈ തൊഴിലാളികളായ വിദേശ ഇന്ത്യക്കാരുടെ സേവനത്തിന് നാം എന്തു പ്രോത്സാഹനം നൽകുന്നു? പ്രോത്സാഹനമില്ല എന്നതു പോകട്ടെ, വിദേശത്തൊരു ജോലി സമ്പാദിക്കാനുള്ള അവരുടെ പരിശ്രമങ്ങൾക്ക് എന്തെല്ലാം തടസ്സങ്ങളാണ് എമിഗ്രേഷൻ അധികൃതരും എയർലൈൻസുകാരും സൃഷ്ടിക്കുന്നത്? കയറ്റുമതി പ്രോത്സാഹനത്തിനു കൊടുക്കുന്ന ഊർജത്തിന്റെ ചെറിയൊരംശം ഗൾഫ് നാടുകളിലും മറ്റും ഇന്ത്യക്കാർക്കു കൂടുതൽ പണിയും മാന്യമായ വേതനവും ഉറപ്പു വരുത്തുന്നതിനുവേണ്ടി ചെലവഴിച്ചിരുന്നെങ്കിൽ?

രണ്ടാമത്തെ വിദേശ വിനിമയ സ്രോതസ്സ് വിദേശത്തല്ല നാട്ടിൽത്തന്നെയാണുള്ളത്. ഇന്ത്യ ഏറ്റവും ദരിദ്രമായ രാജ്യങ്ങളിലൊന്നാണെങ്കിലും സ്വർണശേഖരത്തിന്റെ കാര്യത്തിൽ ഏറ്റവും സമ്പന്നമാണ്. പക്ഷേ, ഈ സ്വർണം നാട്ടുകാരുടെ പക്കൽ ആണെന്നു മാത്രം. ഇതിൽ ചെറിയൊരു ഭാഗത്തെ സ്വർണബോണ്ടുകളായി ശേഖരിക്കാൻ കഴിഞ്ഞാൽ അത് ഇന്ത്യയുടെ വിദേശ നാണയ ശേഖരത്തെ ഗണ്യമായി ഉയർത്തും.

ഇന്ത്യയിൽ ഇന്ന് എത്ര ടൺ സ്വർണം ഉണ്ട്? പുരാതന കാലം മുതൽ ഇന്ത്യയിലേക്കു വന്ന സ്വർണത്തെ സംബന്ധിച്ച് ഒരു ഊഹക്കണക്കു പോലും പറയുക സാധ്യമല്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ മധ്യം മുതലുള്ള അസ്സൽ സ്വർണ ഇറക്കുമതിക്ക് (സ്വർണ കയറ്റുമതി കഴിച്ച് ശിഷ്ടം ഇറക്കുമതിക്ക്) കണക്കുണ്ട്. 1935-1990 കാലയളവിൽ ഇന്ത്യയിലേക്കു വന്ന സ്വർണത്തിന്റെ അസ്സൽ തൂക്കം 6441 ടൺ വരും. (1983-ൽ സ്വർണനിയന്ത്രണ നിയമം പ്രാബല്യത്തിൽ വന്നതിനുശേഷമുള്ള സ്വർണകള്ളക്കടത്തു സംബന്ധിച്ച മതിപ്പു കണക്കും ഇതിൽ പെടും). 1990-ലെ സ്വർണത്തിന്റെ അന്തർദേശീയ ശരാശരി വില ഔൺസിനു 380 ഡോളറായിരുന്നു. ഈ നിരക്ക് വച്ച് 6441 ടൺ സ്വർണത്തിന് 7869 കോടി ഡോളർ വില വരും. ഇതിനെ 10 ശതമാനം ബോണ്ടായി ശേഖരിക്കാൻ കഴിഞ്ഞാൽ ഇന്ത്യാ സർക്കാരിനു 786 കോടി ഡോളറിന്റെ വിദേശ നാണയം ലഭിച്ചതിനു തുല്യമായിരിക്കും. ഇത്രപോലും വരാത്ത ഒരു തുകയ്ക്കാണ് അന്താരാഷ്ട്ര നാണയനിധിയോടു കെഞ്ചികൊണ്ട് ഇന്ത്യ ഇപ്പോൾ നടക്കുന്നതെന്നോർക്കണം.

കഴിഞ്ഞ കേന്ദ്ര ബജറ്റിൽ ഒരു സ്വർണ്ണ ബോണ്ടു പദ്ധതി കേന്ദ്രസർക്കാർ പ്രഖ്യാപിക്കുകയുണ്ടായി. എന്നാൽ ഈ പദ്ധതി കള്ളപ്പണക്കാരുടെ പണം സ്വർണ്ണമായി ശേഖരിക്കുന്നതിന് ലക്ഷ്യമിട്ടുകൊണ്ടുള്ള ഒന്നുമാത്രമാണ്. ഇതു പ്രകാരം ആർക്കും ബോണ്ടിൽ നിക്ഷേപിക്കാം. സ്വർണ്ണം എവിടെനിന്നു ലഭിച്ചുവെന്ന് ഡെപ്പോസിറ്റുകാരൻ വെളിപ്പെടുത്തേണ്ടതില്ല. എന്നാൽ നമ്മൾ ഇവിടെ ലക്ഷ്യമിടുന്നത് കള്ളപ്പണക്കാരെയല്ല ഇന്ത്യയിലെ കോടിക്കണക്കിനുള്ള സാധാരണ കുടുംബങ്ങളെയാണ്. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം വീടുകളിൽ നിരുൽപാദനപരമായി സൂക്ഷിച്ചിരിക്കുന്ന സ്വർണത്തെ വരുമാന മാർഗമായി റിസ്കില്ലാതെ മാറ്റുന്നതിനുള്ള മാർഗവും കൂടിയാണിത്. രാഷ്ട്രത്തിന്റെ പരമാധികാരം സംരക്ഷിക്കുന്നതിനായുള്ള ഒരു സർവകക്ഷി കാമ്പെയ്നിലൂടെ ചെറുതല്ലാത്തൊരളവു സ്വർണ്ണം സാധാരണ പൗരന്മാരിൽ നിന്നു ശേഖരിക്കാനാകും എന്നതിനു സംശയം വേണ്ട.

ഇപ്രകാരം ശേഖരിക്കുന്ന സ്വർണ്ണം പണയം വച്ച് ഇന്ത്യാ സർക്കാരിന് വിദേശത്തുനിന്ന് ചുരുങ്ങിയ പലിശയ്ക്ക് വിദേശ നാണയം കടം വാങ്ങാനാകും. ഇന്നു 8-10 ശതമാനം പലിയ്ശക്കു വാങ്ങുന്ന വിദേശ വായ്പകൾ സ്വർണ്ണ പണയത്തിന്മേൽ 3-5 ശതമാനം നിരക്കിൽ വാങ്ങാനാകും എന്നാണ് വിദഗ്ധർ ചൂണ്ടിക്കാണിക്കുന്നത്.

ബഡ്ജറ്റ് കമ്മിയുടെ പ്രശ്നത്തിലേക്ക് കടക്കുന്നതിനുമുമ്പ് വിദേശ നാണയ ലഭ്യത ഉയർത്തുന്നതിനായി ഇന്ത്യാസർക്കാർ ഇന്ന് അവലംബിച്ചു വരുന്ന ഒരു വിനാശകരമായ നയത്തെ കുറിച്ചുകൂടി ജാഗ്രതപ്പെടുത്തിക്കൊള്ളട്ടെ. വിദേശവായ്പകൾ ആഗ്രഹിക്കുന്ന തോതിൽ ലഭിക്കാത്തതുകൊണ്ട് വിദേശ കമ്പനികളെ ഇന്ത്യയിലെ വ്യവസായങ്ങളിലും സ്റ്റോക്ക് എക്സ്ചെയ്ഞ്ചുകളിലും നിക്ഷേപിക്കുന്നതിനുവേണ്ടി ക്ഷണിക്കുകയാണ് ഇന്ത്യാസർക്കാർ. മുൻകാലങ്ങളിൽ ബഹുരാഷ്ട്ര കുത്തക നിക്ഷേപത്തെ ന്യായീകരിച്ചിരുന്നത് അവ ലഭ്യമാക്കുന്ന സാങ്കേതിക വിദ്യയുടെയും ഉറപ്പാക്കുന്ന കയറ്റുമതി കമ്പോളത്തിന്റെയും എല്ലാം പേരിലായിരുന്നെങ്കിൽ ഇന്ന് ന്യായീകരണങ്ങളല്ല വാഴ്ത്തപ്പെടുന്നത്. മറിച്ച് ഒന്നുമാത്രം; നമുക്ക് അവരെ പ്രീതിപ്പെടുത്താൻ കഴിഞ്ഞാൽ അടുത്ത 4-5 വർഷത്തിനുള്ളിൽ 2000 കോടി ഡോളറിന്റെ വിദേശനാണയം ഇവരുടെ നിക്ഷേപത്തിലൂടെ ഇന്ത്യക്ക് ലഭിക്കുംപോൽ! വായ്പകൾപോലെ ഈ പണം തിരിച്ചടയ്ക്കേണ്ട. പലിശ ഉറപ്പു നൽകേണ്ട. ഇങ്ങനെ പല ഗുണങ്ങളും പ്രത്യക്ഷ നിക്ഷേപത്തിനുണ്ടത്രെ.

പക്ഷേ, ധനകാര്യമന്ത്രി വിദേശ തലസ്ഥാനങ്ങൾ തോറും നടന്ന് ഇതിനായി നൽകിക്കൊണ്ടിരിക്കുന്ന ഉറപ്പുകളെക്കുറിച്ച് ഇന്ത്യാസർക്കാരിനു മിണ്ടാട്ടമില്ല. പാർലമെന്റിനോടുപോലും ആലോചിക്കാതെ ലോകബേങ്കിന്റെ മൾട്ടിലാറ്ററൽ ഇൻവെസ്റ്റ്മെന്റ് ഗാരണ്ടി അസോസിയേഷനിൽ (MIGA) ഇന്ത്യ അംഗമായിരിക്കുന്നു. ഇതോടെ ഇന്നു വിദേശമുലധന നിയന്ത്രണത്തിനായി നിലവിലുള്ള പല നിയമങ്ങളും ഫലത്തിൽ ദുർബലപ്പെട്ടിരിക്കുകയാണ്.

വിദേശമൂലധന നിക്ഷേപം താൽക്കാലികമായി മൂലധനദാരിദ്ര്യത്തിന് എന്താശ്വാസം നൽകിയാലും ഭാവിയിൽ രാഷ്ട്രത്തിന്റെ മൂലധനക്കഴിവിനെ പ്രതികൂലമായി ബാധിക്കും എന്നതാണ് അനുഭവം. ഭാവിയിൽ ഈ നിക്ഷേപങ്ങളുടെ ലാഭവും മറ്റുമായി ശാശ്വതമായി ഭീമമായ തുക കൊടുക്കാനുള്ള ബാധ്യതയും ആതിഥേയരാജ്യം ഏറ്റെടുക്കേണ്ടിവരുന്നു. ഇങ്ങനെ പുറത്തേക്ക് കൊണ്ടുപോകുന്ന തുകയ്ക്കുള്ള വിദേശനാണയമെങ്കിലും കയറ്റുമതിയിലൂടെ സമ്പാദിച്ചുകൊള്ളണമെന്ന വ്യവസ്ഥപോലും ബഹുരാഷ്ട്ര നിക്ഷേപങ്ങൾക്ക് നിബന്ധനയായി വയ്ക്കുന്നതിന് ഇന്ത്യാ സർക്കാർ തയ്യാറല്ല. എന്തിന് അവരുടെ ഫാക്ടറികളിൽ ഉപയോഗിക്കുന്ന അസംസ്കൃത പദാർഥങ്ങളുടേയും യന്ത്രങ്ങളുടേയും മിനിമം ഒരു ഭാഗമെങ്കിലും ഇന്ത്യയിൽനിന്നുതന്നെ വാങ്ങണമെന്നുപോലും നിർബന്ധിക്കാൻ ഇന്ത്യാ സർക്കാർ തയ്യാറല്ല. എല്ലാറ്റിലുമുപരി വിദേശകമ്പനികളുടെ ഓഹരി മൂലധനത്തോടൊപ്പം പ്രവർത്തനമൂലധനവും കൊണ്ടുവരണമെന്ന ഒരു നിബന്ധനയും ഇന്ത്യാസർക്കാർ വച്ചിട്ടില്ല. അതുകൊണ്ട് തുച്ഛമായ ഓഹരി മൂലധനവുമായി വന്ന് ഇന്ത്യൻ വായ്പാ കമ്പോളത്തിൽനിന്ന് ഭീമമായ കടമെടുത്തു വ്യവസായമാരംഭിക്കാനായിരിക്കും ബഹുരാഷ്ട്ര കുത്തകകൾ ശ്രമിക്കുക. സ്റ്റോക്ക് എക്സ്ചെയ്ഞ്ചുകളിലെ ഊഹക്കച്ചവടത്തിൽ വിദേശ മൂലധനത്തിൽ സ്വതന്ത്രമായ പങ്കാളിത്തം രാജ്യത്തെ എങ്ങോട്ടെത്തിക്കുമെന്നതിന്റെ ചൂണ്ടുപലകയാണ് പുറത്തുവന്നുകൊണ്ടിരിക്കുന്ന ഓഹരി കുംഭകോണത്തിന്റെ ഞെട്ടിപ്പിക്കുന്ന കഥകൾ.

## ബഡ്ജറ്റ് കമ്മി

വ്യാപാര കമ്മി കുറയ്ക്കുന്നതിനോടൊപ്പം ബഡ്ജറ്റ് കമ്മി കുറയ്ക്കുന്നതിനും നടപടി സ്വീകരിച്ചില്ലെങ്കിൽ അത് വിലക്കയറ്റത്തിനിടയാക്കും. എന്നാൽ കമ്മി കുറയ്ക്കാനെന്നപേരിൽ മൂലധനച്ചെലവുകൾ വെട്ടിച്ചുരുക്കുന്നത് ഉത്പാദനമാന്ദ്യം സൃഷ്ടിക്കും. ആയതിനാൽ ബഡ്ജറ്റ് നയം ഊന്നേണ്ടത് റവന്യൂകമ്മി അടിയന്തിരമായി നികത്തുന്നതിനാണ്. കമ്മിപ്പണവും കർശനമായി നിയന്ത്രിക്കേണ്ടിവരും. കുറേക്കാലംകൊണ്ടേ വായ്പകളിലുള്ള ആശ്രിതത്വം കുറയ്ക്കാനാകൂ.

നാണയനിധിയുടെ നിബന്ധനകളിൽനിന്ന് വ്യത്യസ്തമായ ഒരു സമീപനമാണിത്. റവന്യൂകമ്മി കുറയ്ക്കണമെന്ന ശാഠ്യം നാണയനിധിക്കില്ല. അവരുടെ ഊന്നൽ മൊത്തം ചെലവ്-മൂലധനച്ചെലവടക്കം-കുറയ്ക്കുകയും അതുവഴി ധനകമ്മി കുറയ്ക്കുകയുമാണ്. റവന്യൂ ചെലവിൽ ജനോപകാരപ്രദമായ സബ്സിഡികളാണ് അവരുടെ ഉന്നം. റവന്യൂ വരുമാനം വർധിപ്പിക്കുന്നതിനുള്ള നിർദേശങ്ങൾ ഒന്നും അവർ മുന്നോട്ടുവയ്ക്കുന്നില്ലെന്ന് മാത്രമല്ല പ്രത്യക്ഷനികുതികൾ കുറയ്ക്കണമെന്നാണവർ ശഠിക്കുന്നത്.

ബദൽ സമീപനത്തിന്റെ ആണിക്കല്ല് ഇന്നത്തെ റവന്യൂകമ്മി മിച്ചമാക്കി മാറ്റണമെന്നതിലാണ്. റവന്യൂ വരുമാനം വർധിപ്പിക്കാനുള്ള മാർഗം

പരോക്ഷ നികുതികളും പൊതുമേഖലാ ഉത്പന്ന വിലകളും ഉയർത്തുകയല്ല, മറിച്ച് പ്രത്യക്ഷ നികുതി വരുമാനം വർധിപ്പിക്കുകയാണ്. ഇതിന് സാധ്യതകൾ ഒട്ടേറെയുണ്ട്.

1. ആദായനികുതിയിലെ ഉയർന്ന തലങ്ങളിലെ നിരക്കുകൾ ഉയർത്തുക.

2. ഭൂപ്രഭുക്കന്മാരുടെ മേലുള്ള കാർഷികാദായ നികുതി കർക്കശമാക്കുക.

3. സ്വത്തുനികുതി-പ്രത്യേകിച്ച് നഗരസ്വത്തുക്കളുടെ മേലുള്ള നികുതി- ഉയർത്തുക.

4. കള്ളപ്പണത്തെ നികുതി വലയത്തിൽ കൊണ്ടുവരിക. ഇതിനായി പ്രത്യേക സ്കീമുകൾ പ്രഖ്യാപിച്ചതുകൊണ്ടായില്ല. ഈ സ്കീമുകളിലേക്ക് കള്ളപ്പണമെത്തണമെങ്കിൽ രാജ്യദ്രോഹികളെന്നവണ്ണം കള്ളപ്പണക്കാരുടെ മേൽ പോലീസ് നടപടികൾ ഉണ്ടാവണം. പ്രതിവർഷം 80000 കോടി രൂപയുടെ കള്ളപ്പണം സൃഷ്ടിക്കപ്പെടുന്നുണ്ട് എന്നാണ് മതിപ്പുകണക്ക്. ഇതിൽ നിന്ന് നികുതി ഈടാക്കാൻ കഴിഞ്ഞാൽമാത്രം സർക്കാരിന്റെ ധനപ്രതിസന്ധികൾ ഒട്ടേറെ പരിഹൃതമാകും.

ഇതിനുപുറമേ പൊതുമേഖലാ സ്ഥാപനങ്ങൾ ലാഭകരമാക്കി പ്രവർത്തിപ്പിച്ചും സർക്കാർ വരുമാനം ഉയർത്താൻ യുദ്ധകാലാടിസ്ഥാനത്തിൽ നടപടിയുണ്ടാകണം. ഇന്ത്യയിലെ പൊതുമേഖലാ നിക്ഷേപത്തിന്റെ വലുപ്പം പരിശോധിച്ചാൽ സർക്കാർ ബഡ്ജറ്റ് സന്തുലനമാക്കുന്നതിൽ പൊതുമേഖലയുടെ കാര്യക്ഷമമായ പ്രവർത്തനം വഹിക്കുന്ന പങ്ക് സുവ്യക്തമാകും. കാരണമെന്തുതന്നെയായിക്കൊള്ളട്ടെ, നല്ല പങ്ക് പൊതുമേഖലാസ്ഥാപനങ്ങളും പ്രവർത്തിക്കുന്നത് ലാഭകരമായിട്ടല്ല. ഒരു കാരണം പൊതുമേഖലാ സ്ഥാപനങ്ങളുടെ ഉത്പന്നങ്ങളും സേവനങ്ങളും സഹായവിലയ്ക്കാണ് വിൽക്കുന്നത് എന്നതാണ്. ഇത്തരം മറയിട്ട സബ്സിഡികൾ കാര്യക്ഷമതയ്ക്ക് ഗുണകരമല്ല. അവയെല്ലാം ആത്യന്തികമായി സർക്കാറിന്റെ ചുമലിലാണ് വന്നുപതിക്കുക. ആയതിനാൽ പൊതുമേഖലാ സ്ഥാപനങ്ങൾ ഗുണഭോക്താക്കൾക്ക് ഉത്പന്നങ്ങളും സേവനങ്ങളും വിലകുറച്ചു നൽകണമെങ്കിൽ അതിനുള്ള നഷ്ടപരിഹാരം സർക്കാർ ബഡ്ജറ്റിലൂടെ പൊതുമേഖലയ്ക്ക് നൽകണം. അതുവന്നാൽ സബ്സിഡികളെക്കുറിച്ച് കൂടുതൽ കർക്കശമായ വിലയിരുത്തൽ ഉണ്ടാകും. പൊതുമേഖലയുടെ കാര്യക്ഷമത ഉയർത്തുന്നതിനും സഹായകരമാകും.

പൊതുമേഖലയുടെ കാര്യക്ഷമത താഴ്ന്നിരിക്കുന്നതിന്റെ മുഖ്യകാരണമാണ് മുകളിൽ പറഞ്ഞതെന്നു വിവക്ഷയില്ല. മുഖ്യകാരണം കുത്തഴിഞ്ഞ മാനേജ്മെന്റ് തന്നെയാണ്. ആവശ്യത്തിന് മൂലധനമുടക്കില്ലാത്തത്, പഴഞ്ചൻ സാങ്കേതികവിദ്യ, അനാരോഗ്യകരമായ വ്യവസായ ബന്ധങ്ങൾ എന്നിങ്ങനെ പലതുമുണ്ട്. ട്രേഡ്യൂണിയനുകൾ, മാനേജ്മെന്റ്, സർക്കാർ പ്രതിനിധികൾ, വിദഗ്ധർ തുടങ്ങിയവരുടെ സംയുക്ത സമ്മേളനങ്ങളിൽ ഓരോ

പൊതുമേഖലാ വ്യവസായ സ്ഥാപനത്തിലേയും പ്രശ്നങ്ങൾ പരിശോധിച്ച് അവ പരിഹരിക്കുന്നതിനും ആവ്യവസായ സ്ഥാപനം ലാഭകരമാക്കുന്നതിനും സമയബന്ധിതമായ പരിപാടി തയ്യാറാക്കണം. കേരളത്തിലെ 10 പൊതുമേഖലാ വ്യവസായ സ്ഥാപനങ്ങളുടെ അവശത പരിഹരിക്കാൻ ട്രേഡ്‌യൂണിയനുകളുടെ ആഭിമുഖ്യത്തിൽ മുന്നോട്ടു വച്ചിരിക്കുന്ന നിർദേശങ്ങളും നടക്കുന്ന പ്രവർത്തനങ്ങളും ഇന്ത്യയ്ക്കാകെ മാതൃകയാകേണ്ടതാണ്.

വികസനേതര ചെലവുകൾ പരമാവധി കുറയ്ക്കണം. പ്രത്യേകിച്ച് ഭരണച്ചെലവുകൾ. പ്രതിരോധ–ആഭ്യന്തര സുരക്ഷിതത്വ ചെലവുകളാണ് മിതവ്യയം പാലിക്കാവുന്ന മറ്റൊരു മേഖല. ഇവ ഇന്നത്തെ നിലയിൽ മരവിപ്പിക്കുക എന്ന ലക്ഷ്യമെങ്കിലും അംഗീകരിക്കപ്പെടണം. അതിനുള്ളിൽ ചെലവൊതുക്കി പ്രതിരോധിക്കാനുള്ള ശേഷി പട്ടാളം നേടണം. ഇതിനു സഹായകമായ വിദേശനയ നീക്കങ്ങൾ ഊർജിതപ്പെടുത്തണം. ചൈനയുമായുള്ള അതിർത്തി തർക്കം രമ്യമായി തീർക്കുക എന്നത് പരമപ്രധാനമാണ്. തർക്കഭൂമി സംബന്ധിച്ച് വിട്ടുവീഴ്ചകൾ വേണ്ടിവരും. ഇന്ത്യ–ചൈനാ അതിർത്തി തർക്കം വച്ചു നീട്ടുന്നത് പ്രതിരോധച്ചെലവു വർധിപ്പിക്കാനല്ലാതെ ഒരു നേട്ടവും ഉണ്ടാക്കാൻ പോകുന്നില്ല. സൈനികമായി ഈ തർക്കം പരിഹരിക്കാമെന്നു കരുതുന്നതിൽ പരം മൗഢ്യം വേറെ ഇല്ലതന്നെ.

പാക്കിസ്ഥാനുമായുള്ള തർക്കം പരിഹരിക്കുക എന്നത് ചൈനയുമായുള്ള തർക്കം തീർക്കുന്നതിനേക്കാൾ ശ്രമകരമായിരിക്കും. പക്ഷേ, ദക്ഷിണ ഏഷ്യൻ ഉപഭൂഖണ്ഡത്തെ ഒരു അണ്വായുധ രഹിത മേഖലയാക്കി നിർത്തുന്നതിന് പാക്കിസ്ഥാനുമായി ധാരണയിലെത്താൻ നാം മുൻകൈ എടുക്കണം. ഒരു അണ്വായുധ മത്സരത്തെ താങ്ങാൻ ഇരുരാജ്യങ്ങൾക്കുമാവില്ല. അമേരിക്കയുടെ അണ്വായുധ വ്യാപന വിരുദ്ധകരാറിൽ നമ്മൾ ഒപ്പുവയ്ക്കാതിരിക്കുന്നത് തികച്ചും ശരിയായ നയം തന്നെയാണ്. ആറ്റംബോംബ് രഹസ്യമായി ഉണ്ടാക്കുവാനുള്ള അഭിനിവേശം കൊണ്ടല്ല ഇതിനെ ശരിവയ്ക്കുന്നത്. മറിച്ച് ഈ കരാർ രാഷ്ട്രങ്ങൾ തമ്മിലുള്ള സമത്വത്തിൽ അധിഷ്ഠിതമല്ല എന്നതിനാലാണ്. അമേരിക്കയുടെ മേധാവിത്വത്തിനു വഴങ്ങേണ്ടിവരുന്നു എന്നതിനാലാണ്. അമേരിക്കയുടെ മാധ്യസ്ഥം നമുക്കുവേണ്ട. എന്നാൽ പാക്കിസ്ഥാനുമായുള്ള ആയുധപന്തയം അതിരുവിടാതിരിക്കാനുള്ള മുൻകൈ എടുക്കേണ്ടിയിരിക്കുന്നു.

അനാവശ്യമായ സബ്സിഡികൾ കുറയ്ക്കുകയാണ് ചെലവുചുരുക്കാനുള്ള ഒരു മാർഗം. എന്നാൽ വളം സബ്സിഡി കുറയ്ക്കാൻ പാടില്ല. ഭക്ഷ്യസബ്സിഡിയാകട്ടെ വർധിപ്പിക്കേണ്ടിയും വരും. ഇവ രണ്ടുമല്ലാതെ ഒട്ടേറെ മറയിട്ട സബ്സിഡികൾ ഉണ്ട്. വളരെ പ്രസിദ്ധമായ ഒരു മതിപ്പുകണക്കു പ്രകാരം ഇന്ത്യയിലെ പ്രത്യക്ഷ–പരോക്ഷ സബ്സിഡികൾ ദേശീയ വരുമാനത്തിന്റെ 14 ശതമാനം വരും. സാർവത്രികവും സൗജന്യവുമായ സ്കൂൾ വിദ്യാഭ്യാസവും പ്രാഥമിക ആരോഗ്യ പരിപാലനവും ചോദ്യം ചെയ്യപ്പെടാനാവില്ല. പക്ഷേ, ഒരു ഐ.ഐ.ടി വിദ്യാർഥിക്ക് നല്കുന്ന വാർഷിക സബ്സിഡിയായ 2 ലക്ഷം രൂപയോ? ഐ.എം.എം.വിദ്യാർഥിക്കുള്ള 1

ലക്ഷം രൂപയോ? പാവപ്പെട്ട വിദ്യാർഥികൾക്ക് സ്കോളർഷിപ്പ് ഏർപ്പെടുത്തുക. ബാക്കിയുള്ളവർ ചെലവിൽ നല്ല പങ്കും സ്വയം വഹിക്കണം എന്നതല്ലേ ഉചിതം? സമ്പന്നരുടെ പരോക്ഷ സബ്സിഡികൾ തെരഞ്ഞുപിടിച്ചു വെട്ടിക്കുറയ്ക്കാൻ ദൃഢ നിശ്ചയത്തോടെ തുനിയണം.

വളം സബ്സിഡി വെട്ടിക്കുറയ്ക്കാൻ പാടില്ലെങ്കിലും അതു തുടർച്ചയായി വർധിപ്പിച്ചുകൊണ്ടിരിക്കണമെന്നു പറയാനാവില്ല. ഇതിനു രണ്ടു പോംവഴിയുണ്ട്. ഒന്നാമതായി, ഭൂപ്രഭുക്കന്മാരേയും പ്ലാന്റർമാരേയും മറ്റും സബ്സിഡിയിൽ നിന്ന് ഒഴിവാക്കുക. രണ്ടാമതായി, വളത്തിന്റെ ഉത്പാദന ച്ചെലവ് കുറയ്ക്കുക. ഇതിനായി വളംനിർമാണ സാങ്കേതികവിദ്യ പരിഷ്കരിക്കണം. ചെലവേറിയ സാങ്കേതിക രീതികളെയാണ് നാമിന്ന് അവലംബിക്കുന്നത്. ഹൽദാർ പ്രോജക്ടിന് ഇന്ത്യാസർക്കാർ അംഗീകരിച്ച സ്നാം പെഗറ്റിയുടെ ഇറ്റാലിയൻ സാങ്കേതികവിദ്യ പകരം ലഭ്യമായതിനേക്കാൾ 20 ശതമാനമെങ്കിലും ചെലവേറിയതാണ്. തള്ളിക്കളഞ്ഞ വിദേശ ഇന്ത്യക്കാരുടെ സാങ്കേതികവിദ്യ ഇറ്റാലിയൻ സാങ്കേതിക വിദ്യയുടെ മൂന്നിലൊന്നു മൂലധന ച്ചെലവും അഞ്ചിലൊന്നു ഊർജച്ചെലവും തുച്ഛമായൊരു ഭാഗം മാത്രം വിദേശ നാണയ ചെലവും 30 മാസത്തിനുള്ളിൽ പണി പൂർത്തീകരിക്കാവുന്നതുമായിരുന്നു എന്നാണ് മുൻ പ്ലാനിംഗ് കമ്മീഷൻ അംഗമായിരുന്ന പ്രൊഫ.അരുൺഘോഷിന്റെ വിലയിരുത്തൽ.

അടവുശിഷ്ട പ്രതിസന്ധിയും ബഡ്ജറ്റ് പ്രതിസന്ധിയും പരിഹരിക്കുന്നതിന് ഇവിടെ മുന്നോട്ടുവച്ച നിർദേശങ്ങളിൽ ചിലത് അനവധി വർഷങ്ങൾകൊണ്ടേ ചെയ്തു തീർക്കാനാകൂ. എന്നാൽ ഒട്ടുമിക്കവയും ഉടൻതന്നെ നടപ്പിലാക്കാവുന്ന മാർഗങ്ങളാണ്. ഇവ നടപ്പാക്കുന്നതിനോടൊപ്പം ഇന്ത്യയിലെ കാർഷിക–വ്യവസായ നയങ്ങളും ക്ഷേമപ്രവർത്തനങ്ങളും പുനരാവിഷ്കരിക്കുന്നതിന് ദീർഘകാലനയങ്ങൾ പ്രഖ്യാപിക്കേണ്ടതുണ്ട്. ഇവയുടെ ചില പൊതുസൂചനകൾ മാത്രമാണ് താഴെ കൊടുക്കുന്നത്.

## കാർഷിക നയം

ഭൂപ്രഭുക്കൻമാരിലും വൻകിട ജലസേചന പദ്ധതികളിലും ഇറക്കുമതി പ്രധാനമായ രാസവള–കീടനാശിനികളിലും ഊന്നുന്ന, അതായത് ഭൂപ്രഭുക്കൾക്കും ധനികകൃഷിക്കാർക്കും വേണ്ടിയുള്ള വികസന തന്ത്രത്തിന് പകരം ഭൂമിയിൽ പണിയെടുക്കുന്ന കൃഷിക്കാരിലും പ്രാദേശിക സ്ഥല ജല മാനേജ്മെന്റിലും ജൈവവളത്തിലും ശാസ്ത്രീയ വിളക്രമത്തിലും മറ്റും ഊന്നുന്ന ഒരു വികസന തന്ത്രമാണ് നമുക്കുവേണ്ടത്. ഓരോ ചെറു നീർമറി (Watershed) പ്രദേശത്തെയും ആസ്പദമാക്കിയുള്ള സമഗ്രമായ ആസൂത്രണം, മണ്ണ് സംരക്ഷണ പരിപാടി, ജലസ്രോതസ്സുകളുടെയും വിതരണശൃംഖലയുടെയും പരിപാലനം, ജൈവവളക്കാടുകൾ സൃഷ്ടിക്കൽ തുടങ്ങിയവയ്ക്ക് വൻതോതിൽ മനുഷ്യവിഭവ വിനിയോഗം വേണ്ടിവരും. ഇന്ന് ഗ്രാമപ്രദേശങ്ങളിൽ പാഴായിപൊയ്ക്കൊണ്ടിരിക്കുന്ന മനുഷ്യഅധ്വാനശേഷി

യുടെ ഉൽപാദനപരമായ വിനിയോഗമായിരിക്കും പുതിയ കാർഷികമുന്നേറ്റത്തിന്റെ ഒരു മുഖ്യ സ്രോതസ്സ്. ഇതിൽ നല്ലൊരു പങ്ക് ദേശാഭിമാനപരമായ സന്നദ്ധ പ്രവർത്തനങ്ങളായിരിക്കും. ഇത് യാഥാർത്ഥ്യമാകണമെങ്കിലാവട്ടെ കൃഷിഭൂമി കൃഷിക്കാരന് ലഭിക്കണം. കാർഷിക പരിഷ്ക്കാരത്തിനായുള്ള ഒരു ജനമുന്നേറ്റത്തിന്റെ തുടർച്ചയായി മാത്രമേ പുതിയ കാർഷിക വികസന തന്ത്രത്തിന് വിജയിക്കാനാവൂ. ചെറുതുണ്ടം കൃഷിഭൂമികൾ ഏകീകരിക്കുന്നതിനും കാർഷിക വൃത്തിയിലും കാർഷിക ഉത്പന്ന സംസ്കരണത്തിലും വിപണനത്തിലും സഹകരണാത്മകമായ കാർഷിക ഐക്യം കൊണ്ടുവരുന്നതിനും ഭൂപരിഷ്കരണം അടിസ്ഥാന പരമാണ്.

## വ്യവസായ നയം

രണ്ടാം പദ്ധതി വിഭാവനം ചെയ്ത പൊതു ചട്ടക്കൂടിനെ സാമാന്യമായി അംഗീകരിക്കുന്ന വ്യവസായ വികസനനയമാണ് മുന്നോട്ട് വയ്ക്കുന്നത്. പക്ഷേ, കാലത്തിനനുസരിച്ച് ചില മാറ്റങ്ങൾ വേണ്ടതുണ്ട്.

പൊതുമേഖല കാര്യക്ഷമമാക്കേണ്ടതിന്റെയും ജഡഭാരം ഇല്ലായ്മ ചെയ്യേണ്ടതിന്റെയും ആവശ്യകത നേരത്തെ സൂചിപ്പിച്ചുവല്ലോ. ഇതിനോടൊപ്പം പൊതുമേഖലയുടെ പ്രവർത്തനതുറകളെ കൂടുതൽ കർശനമായി നിർവചിക്കേണ്ടതുണ്ട്. പൊതുമേഖലാ ഹോട്ടലുകൾ, ഉപഭോക്തൃ ഉൽപന്നങ്ങൾ തുടങ്ങിയ തുറകളിലേക്കുള്ള പൊതുമേഖലയുടെ വ്യാപനം ആവശ്യമാണോ?

ചുവപ്പ് നാടകൾ മാത്രം സൃഷ്ടിക്കുന്ന അതിരുകവിഞ്ഞ ലൈസൻസിങ് തുടങ്ങിയ വ്യവസായ നിയന്ത്രണങ്ങളെ ലഘൂകരിക്കേണ്ടതുണ്ട്. സാമ്പത്തികാസൂത്രണത്തിന്റെ അവശ്യഉപാധികളെ ഇല്ലായ്മ ചെയ്യാതെ ഇതെങ്ങനെ സാധിക്കാമെന്നത് കൂടുതൽ ചർച്ച ചെയ്യേണ്ടുന്ന ഒന്നാണ്. യാന്ത്രികമായ നിയന്ത്രണങ്ങളേക്കാൾ വായ്പാ നിയന്ത്രണങ്ങളിലാണ് ഊന്നേണ്ടതെന്ന് തുടങ്ങിയ പല നിർദേശങ്ങളും പരിഗണനാർഹമാണ്. എന്നാൽ ഇതിന് കഴിയണമെങ്കിൽ ബാങ്ക് മേഖലയിൽ ലോകബാങ്ക് നിർദേശിച്ചിരിക്കുന്ന പരിഷ്കാരങ്ങളെ പൂർണമായി തള്ളിക്കളയേണ്ടിയിരിക്കുന്നു.

ആഭ്യന്തര സമ്പദ്ഘടനയിൽ കമ്പോളമൽസരം ഉറപ്പാക്കാനായി ഇറക്കുമതി ഉദാരവൽക്കരിക്കാനുള്ള നീക്കം ആത്മഹത്യാപരമാണ്. വികസിത രാജ്യങ്ങൾ അവരുടെ വ്യവസായങ്ങളുടെ കാര്യക്ഷമത ഇപ്രകാരം ഉയർത്തിയതിന് ഉദാഹരണങ്ങൾ ചരിത്രത്തിലില്ല. അന്തർദേശീയ മൽസരശേഷി നേടിയ ശേഷമേ ഇറക്കുമതി ഇളവുകൾക്ക് അവർ തയ്യാറായിട്ടുള്ളൂ. ഇന്നത്തെ തന്ത്രം കാര്യക്ഷമത ഉയരുന്നതിലേക്കല്ല വ്യവസായ നാശത്തിലേക്കാണ് നയിക്കുക. ആഭ്യന്തരകമ്പോളത്തിൽ മൽസരം ഉറപ്പാക്കാനുള്ള മാർഗം കുത്തകകളെ നിയന്ത്രിക്കലാണ്. ഇതിന് വായ്പ, ധനകാര്യ നയങ്ങളെ ഇന്നത്തേതിൽ കൂടുതലായി ഉപയോഗപ്പെടുത്തണം. കുത്തകകളുടെ

ഓഹരി–കടതോത് ഗണ്യമായി ഉയർത്തണം. ഫാക്ടറികളിൽ പുതുതായി സ്ഥാപിക്കപ്പെടുന്നതോ നവീകരിക്കപ്പെടുന്നതോ ആയ സാങ്കേതികവിദ്യകൾക്ക് അന്താരാഷ്ട്ര കാര്യക്ഷമതയോട് താരതമ്യപ്പെടുത്തിയിട്ടേ ധനവിഭവങ്ങൾ ലഭ്യമാക്കാവൂ. വ്യാപാര ഒത്തുകളിക്കെതിരായ നിയമം കൂടുതൽ കർക്കശമാക്കിക്കൊണ്ട് കുത്തക നിയന്ത്രണ നിയമം പുന:സ്ഥാപിക്കണം.

ബഹുരാഷ്ട്ര കുത്തക സ്ഥാപനങ്ങളെ കർശനമായ നിയന്ത്രണങ്ങൾക്ക് കീഴ്പെട്ടേ അനുവദിക്കാവൂ. ഓഹരി മൂലധനത്തിൽ എത്ര ശതമാനം ബഹുരാഷ്ട്ര കുത്തകയാവാം എന്നതിനേക്കാൾ പ്രധാനം പ്രവർത്തന മൂലധനത്തിൽ നല്ല പങ്കും അവർ വിദേശത്തുനിന്ന് കൊണ്ടുവരണം എന്ന നിബന്ധനയാണ്. വിദേശ കമ്പനികൾക്ക് വേണ്ടിവരുന്ന വിദേശനാണയ ചെലവിനേക്കാൾ കൂടുതൽ വിദേശനാണയ വരുമാനം അവരുടെ ഉത്പന്നങ്ങളിലൂടെയോ സേവനങ്ങളിലൂടെയോ നേടിയിരിക്കണമെന്നതിൽ വിട്ടുവീഴ്ച പാടില്ല. ചൈനയിലെന്നപോലെ വിദേശ കമ്പനികൾക്ക് പ്രത്യേക സാമ്പത്തിക മേഖലകൾ സൃഷ്ടിക്കാവുന്നതാണ്. (ഇന്ന് ഇന്ത്യയിലുള്ള സ്വതന്ത്ര വ്യാപാര മേഖലകളുടെ മറ്റൊരു രൂപം തന്നെയാണിത്.)

ചെറുകിട വ്യവസായ നയങ്ങളിൽ കുത്തകകൾക്ക് ഓഹരി നൽകാനുള്ള നീക്കം ഉപേക്ഷിക്കണം. ചെറുകിട വ്യവസായങ്ങൾക്കും പരമ്പരാഗത വ്യവസായങ്ങൾക്കുമുള്ള റിസർവേഷൻ നിലനിർത്തുകയും ഈ മേഖലയെ നവീകരിക്കുന്നതിനായി ഒരു സമയബന്ധിത പരിപാടി തയ്യാറാക്കുകയും വേണം.

കൃഷിക്കാരുടെയും ചെറുകിട ഉത്പാദകരുടെയും ഉത്പന്നങ്ങൾക്ക് ന്യായമായ വില ഉറപ്പുവരുത്തേണ്ടതാണ്. കർഷക തൊഴിലാളികൾക്കും അസംഘടിത മേഖലയിലെ തൊഴിലാളികൾക്കും മിനിമം കൂലി ഉറപ്പുവരുത്തണം. ഇതെല്ലാം അടങ്ങുന്ന ഉചിതവും ഇന്നത്തെ പരിമിതികളെ കണക്കിലെടുക്കുന്നതുമായ ദേശീയ വേതന–വരുമാനനയം തൊഴിലാളി സംഘടനകളുമായി ചർച്ചചെയ്തു തീരുമാനിക്കണം.

## സാങ്കേതികവിദ്യാ നയം

സ്വാശ്രയത്വത്തിൽ ഊന്നുന്ന സാങ്കേതികവിദ്യാ വികസനനയമാണ് നമ്മൾ അവലംബിക്കേണ്ടത്. സാങ്കേതിവിദ്യകൾ അതിവേഗം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ലോകത്ത് ഇവയുടെ ഇറക്കുമതി ഒഴിവാക്കാനാവില്ല. എന്നാൽ വിദേശ സാങ്കേതികവിദ്യകൾ സ്വാംശീകരിക്കപ്പെടുമെന്നും കൂടുതൽ ഉയർന്ന തലങ്ങളിലേക്ക് ഉയർത്തപ്പെടുമെന്നും ഉറപ്പാക്കണം. ആഡംബര വസ്തുക്കൾക്കും അത്യാവശ്യമല്ലാത്ത ഉത്പന്നങ്ങൾക്കും വേണ്ടിയുള്ള വിദേശ സഹകരണം ഒഴിവാക്കണം.

ബഹുരാഷ്ട്ര കുത്തകകളെ സാങ്കേതികവിദ്യക്കു വേണ്ടി അതിരു കവിഞ്ഞ് ആശ്രയിക്കുന്നത് വിപൽക്കരമായിരിക്കും. പലപ്പോഴും ബഹുരാഷ്ട്ര

കുത്തകകൾ കൈമാറ്റം ചെയ്യുവാൻ തയ്യാറാവുന്നത് നമ്മുടെ നാട്ടിലെ പരിസ്ഥിതിക്ക് അനുയോജ്യമല്ലാത്തതോ വികസിത രാജ്യങ്ങളിൽ ഉപയോഗശൂന്യമോ ആയ സാങ്കേതികവിദ്യകൾ ആയിരിക്കും. സാങ്കേതിക വിദ്യയുടെ അനിയന്ത്രിതമായ ഇറക്കുമതി തദ്ദേശീയ സാങ്കേതികവിദ്യകളുടെ വികസനത്തെ ഞെരുക്കിക്കൊല്ലുന്നു. അവികസിത രാജ്യങ്ങളിലെ ഭാവി സാമ്പത്തിക വികസനത്തെ നിയന്ത്രിക്കുന്നതിനുള്ള ഒരുപാധിയായിത്തീരുന്നു ബഹുരാഷ്ട്ര കുത്തക നിയന്ത്രണത്തിലുള്ള സാങ്കേതിക വിദ്യ. ധൈഷണിക സ്വത്താവകാശനിയമങ്ങളെ മുൻനിർത്തി ഗാട്ട് ചർച്ചകളിലെ സാമ്രാജ്യത്വ നീക്കങ്ങൾക്കെതിരായുള്ള ജാഗ്രത ഈ അവസരത്തിൽ പ്രസക്തമായിത്തീരുന്നു. ഇന്ത്യൻ പേറ്റന്റ് നിയമം ഭേദഗതി ചെയ്യാനുള്ള നീക്കങ്ങൾ അസന്നിഗ്ധമായി ഉപേക്ഷിക്കേണ്ടിയിരിക്കുന്നു.

വിദേശ സാങ്കേതിക വിദ്യകളെ തദ്ദേശീയ സാങ്കേതിക ഗവേഷണവുമായി ബന്ധപ്പെടുത്തി നിയന്ത്രിച്ച് ഇറക്കുമതി ചെയ്യുകയും അവയെ സ്വാംശീകരിക്കുകയും നമ്മുടെ ആവശ്യങ്ങൾക്കനുസൃതമായി രൂപഭേദപ്പെടുത്തുകയും വികസിപ്പിക്കുകയും വേണം. ഇതിനായി തദ്ദേശീയ സാങ്കേതിക വിദ്യാ അടിത്തറ പതിന്മടങ്ങു ശക്തിപ്പെടുത്തണം. എന്നാൽ ഭരണാധികാരികളാവട്ടെ അവയാകെ ദുർബലപ്പെടുത്തുന്ന നയമാണ് കൈക്കൊള്ളുന്നത്. ഇന്നവഗണിക്കപ്പെട്ടുവരുന്ന ഗ്രാമീണ സാങ്കേതിക വിദ്യകളുടേയും മറ്റും പുരോഗതിക്കായി കൂടുതൽ തുക വകയിരുത്തേണ്ടതും ആവശ്യമാണ്.

## അധികാരവികേന്ദ്രീകരണം

ബദൽ മാർഗത്തിന്റെ അടിസ്ഥാന രാഷ്ട്രീയഘടന അധികാര വികേന്ദ്രീകരണത്തിന്റേതാണ്. ഈ അധികാരവികേന്ദ്രീകരണ സങ്കൽപനത്തിന്റെ തത്വമാവട്ടെ താഴെ തലത്തിൽ ചെയ്യാവുന്നതെല്ലാം ആ തട്ടിലേക്ക് വിടണം ബാക്കിയുള്ളതേ മുകളിലെ തട്ടിലേക്ക് നീക്കി വയ്ക്കേണ്ടതുള്ളൂ എന്നതാണ്. സംസ്ഥാനങ്ങൾക്ക് കൂടുതലധികാരം നൽകി യഥാർഥ ഫെഡറൽ രാഷ്ട്ര സംവിധാനം കൊണ്ടുവന്നതുകൊണ്ടുമാത്രമായില്ല. ഓരോ സംസ്ഥാനത്തിനകത്തും ജില്ലകളിലേക്കും പഞ്ചായത്തുകളിലേക്കും അധികാരം കൈമാറണം. ഇതിന് ഭരണഘടനാപരമായ സാധുതയും നൽകേണ്ടതുണ്ട്.

അധികാര വികേന്ദ്രീകരണത്തിലൂടെയല്ലാതെ രാഷ്ട്രത്തിന്റെ ഐക്യം സംരക്ഷിക്കുന്നതിന് കഴിയുകയില്ല. അധികാര വികേന്ദ്രീകരണത്തിലൂടെ മാത്രമേ ജനാധിപത്യത്തെ ജീവിത യാഥാർഥ്യമാക്കി മാറ്റുന്നതിനും അതിന്റെ സംരക്ഷണത്തിനായി ജനങ്ങളെ അണിനിരത്താനും കഴിയൂ. ഇതിലൂടെ മാത്രമേ നീണ്ടുകൊണ്ടിരിക്കുന്ന ചുവപ്പു നാടക്കുരുക്കുകളിൽനിന്ന് മോചനം നേടാനാകൂ. അധികാരവികേന്ദ്രീകരണത്തിലൂടെയേ ഭരണച്ചെലവ്

കുറയ്ക്കുന്നതിനും വികസന പദ്ധതികൾ ഫലപ്രദമായി നടപ്പാക്കുന്നതിനും കഴിയൂ.

പ്രാദേശികാസൂത്രണത്തിലൂന്നുന്ന കാർഷിക വികസനതന്ത്രത്തിന് അധികാരവികേന്ദ്രീകരണം ഒരു മുന്നുപാധിയാണ്. കേന്ദ്രീകൃതമായി ചില പൊതുനയങ്ങളും ലക്ഷ്യങ്ങളും തയ്യാറാക്കുക, ചില പ്രധാന പദ്ധതികൾ നടപ്പാക്കുക എന്നത് കഴിഞ്ഞാൽ ബാക്കി കാർഷിക ആസൂത്രണവും നിർവഹണവും പ്രാദേശിക തലത്തിലാകാനേ കഴിയൂ. പ്രാദേശികമായേ ആസൂത്രണത്തിനാവശ്യമായ വിവരങ്ങൾ ലഭിക്കൂ എന്നത് മാത്രമല്ല കാരണം. അതിലൂടെ മാത്രമേ പുതിയ കാർഷിക മുന്നേറ്റത്തിന് അടിസ്ഥാനമാകേണ്ടുന്ന ഗ്രാമീണ മാനുഷിക വിഭവശേഷിയെ വികസനപ്രവർത്തനങ്ങൾക്കുവേണ്ടി ഫലപ്രദമായി അണിനിരത്താനും കഴിയൂ.

## ക്ഷേമ നയം

പുതിയ വികസന നയങ്ങളോടൊപ്പം ഇന്ത്യയിലെ ദരിദ്രകോടികളുടെ ജീവിത ഗുണനിലവാരം ഉയർത്തുന്നതിനായി ഒരു സമഗ്രപരിപാടി പ്രഖ്യാപിക്കണം. ഇതിൽ ആദ്യത്തെ ഇനം എല്ലാവർക്കും തൊഴിൽ ഉറപ്പാക്കുന്ന ദേശീയ എംപ്ലോയ്മെന്റ് ഗ്യാരണ്ടി പദ്ധതിയാണ്. ഇതിനായി 13,000 കോടി രൂപ ചെലവുള്ള ഒരു കരട് പദ്ധതി കഴിഞ്ഞ പ്ലാനിങ് കമ്മീഷൻ തയ്യാറാക്കിയിരുന്നു. ഈ അടങ്കലിന്റെ നല്ല പങ്കും ഇന്ന് നെഹ്റു റോസ്ഗാർ യോജന തുടങ്ങിയ പേരുകളിൽ ചെലവാക്കിക്കൊണ്ടിരിക്കുന്ന കേന്ദ്ര ഗ്രാമീണ പദ്ധതികളുടെ അടങ്കലുകളുടെ പുനർവിനിയോഗത്തിലൂടെ കണ്ടെത്താനാവും. എങ്കിലും 5000-6000 കോടി രൂപ പുതുതായി കണ്ടെത്തിയേ തീരൂ. മുൻപേജുകളിൽ സൂചിപ്പിച്ചതുപ്രകാരം ഇന്നത്തെ സർക്കാർ ചെലവുകളുടെ മുൻഗണനാക്രമത്തിൽ മാറ്റം വരുത്തി ഇത് കണ്ടെത്താവുന്നതാണ്. ഉത്പാദന പരമായ തൊഴിൽ എല്ലാ ഇന്ത്യക്കാർക്കും ഗ്യാരണ്ടി ചെയ്യുകൊണ്ടല്ലാതെ ദാരിദ്ര്യ നിർമാർജനം സാധ്യമല്ല. ഈ തൊഴിൽദാന പദ്ധതി ആസൂത്രണം ചെയ്താൽ അത് ഗ്രാമീണഭാരതത്തിന്റെ മുഖച്ഛായതന്നെ മാറ്റിത്തീർക്കുന്നതിലേക്കുള്ള ഏറ്റവും ശ്രദ്ധേയമായ കാൽവയ്പായിത്തീരും. ഇന്ത്യയിലെ 18 കോടി ഹെക്ടർ കൃഷിഭൂമിയിൽ 10 കോടിയും പാരിസ്ഥിതികമായി തകർച്ചയുടെ വക്കിലാണ് എന്നോർക്കുക.

എല്ലാവർക്കും തൊഴിൽമാത്രമല്ല, പത്തുവർഷത്തിനുള്ളിൽ എല്ലാവർക്കും പ്രാഥമിക വിദ്യാഭ്യാസം, പ്രാഥമികാരോഗ്യ സംരക്ഷണം, സംരക്ഷിത കുടിവെള്ളം, ആവാസയോഗ്യമായ ഭവനങ്ങൾ എന്നിവ നൽകുന്നതിനുവേണ്ടുന്ന ഒരു അടിസ്ഥാന ആവശ്യ ഗ്യാരണ്ടി പദ്ധതിയും ആവിഷ്കരിക്കണം. ഗ്രാമങ്ങളിലെ ഗതാഗത സംവിധാനങ്ങളും മറ്റു പശ്ചാത്തല സൗകര്യങ്ങളും വിപുലീകരിക്കുന്നതും ഇതിൽ പെടും. ഈ പദ്ധതി നടപ്പാക്കുന്നതിന് പണമല്ല പ്രതിബന്ധം, ദേശീയ പ്രതിബദ്ധതയുടെ അഭാവമാണ് പ്രശ്നം. കേരളത്തിൽനിന്ന് ഇന്ത്യയിലെ അമ്പതിലേറെ ജില്ലകളിലേക്ക്

വ്യാപിച്ചിരിക്കുന്ന സമ്പൂർണ്ണ സാക്ഷരതയ്ക്കുവേണ്ടിയുള്ള ദേശീയ യജ്ഞം ഇതാണ് തെളിയിക്കുന്നത്. ജനങ്ങളുടെ ത്യാഗസന്നദ്ധതയും ദേശാഭിമാനവും ഒന്നുമാത്രമാണ് 20 ലക്ഷത്തോളം വരുന്ന ഇൻസ്ട്രക്ടർമാരെ ചലിപ്പിക്കുന്നത്. എന്തുകൊണ്ട് ഇത് മറ്റ് അടിസ്ഥാനമേഖലകളിലേക്കുകൂടി വ്യാപിപ്പിക്കാനാവില്ല?

കുടുംബാസൂത്രണ പരിപാടി മുകളിൽ വിവരിച്ച ക്ഷേമപ്രവർത്തനങ്ങളുടെ ഒരു ഭാഗം മാത്രമാണ്. ഇന്ത്യയിലെ ഇതുവരെയുള്ള കുടുംബാസൂത്രണ അനുഭവങ്ങളെ വിലയിരുത്തിക്കൊണ്ടുള്ള പഠനങ്ങൾ ചൂണ്ടിക്കാണിക്കുന്നത് കുടുംബാസൂത്രണത്തിൽ വിവിധ സംസ്ഥാനങ്ങൾക്ക് കൈവരിക്കാൻ കഴിഞ്ഞ നേട്ടങ്ങളും സംസ്ഥാന സർക്കാരിന്റെ കുടുംബാസൂത്രണ ബഡ്ജറ്റിന്റെ വലുപ്പവുമായി യാതൊരു ബന്ധവുമില്ലായെന്നതാണ്. അതേ സമയം സ്ത്രീകളുടെ സാക്ഷരതാ നിലവാരം, ശിശുമരണ നിരക്ക് എന്നീ രണ്ട് ഘടകങ്ങൾകൊണ്ട് കുടുംബാസൂത്രണത്തിലുള്ള അന്തർസംസ്ഥാന വ്യത്യാസങ്ങൾ പൂർണമായി വിശദീകരിക്കാൻ കഴിയും. ജനങ്ങളുടെ അടിസ്ഥാനാവശ്യങ്ങളുടെ നിർവഹണവും കുടുംബാസൂത്രണത്തിലൂടെ ജനസംഖ്യയെ നിയന്ത്രിക്കുന്നതിലുള്ള വിജയവും തമ്മിലുള്ള ബന്ധത്തെ കേരളത്തിന്റെ അനുഭവം ശരിവയ്ക്കുന്നുണ്ട്.

ഒരർഥത്തിൽ കേരള വികസന മാതൃക ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിലേക്കുകൂടി വ്യാപിപ്പിക്കുന്നതിനുള്ള തന്ത്രത്തെക്കുറിച്ചാണ് നാം ആലോചിക്കുന്നത്. സാമ്പത്തികമായ പിന്നോക്കാവസ്ഥ ജനങ്ങൾക്ക് മിനിമം ജീവിതഗുണനിലവാരം ഉറപ്പുവരുത്തുന്നതിന് തടസ്സമല്ലായെന്ന് കേരളം ദശാബ്ദങ്ങൾക്കുമുമ്പ് തെളിയിച്ചു കഴിഞ്ഞു. കേരളത്തിലെ സാമൂഹ്യാന്തരീക്ഷം മറ്റ് സംസ്ഥാനങ്ങളിലേക്ക് പറിച്ചുനടാൻ കഴിയില്ലെങ്കിലും ഭൂപരിഷ്കരണം ഉഴുതുമറിക്കുന്ന ഇന്ത്യൻ ഗ്രാമങ്ങളിൽ പുതിയൊരവകാശബോധം ഉണർത്തുന്നതിനുള്ള സാധ്യത വളരെയേറെ ഉണ്ട്. സമ്പൂർണ്ണ സാക്ഷരതയ്ക്കായുള്ള യജ്ഞം ഇതിനായുള്ള ബോധവൽക്കരണയജ്ഞവും കൂടിയാകണം.

ചുരുക്കത്തിൽ ഇവിടെ വിവരിച്ച ബദൽ മാർഗത്തിന്റെ സാരാംശം ഇവയാണ്:

1. നിബന്ധനകളോടു കൂടിയ നാണയനിധി വായ്പകൾ ഇനി എടുക്കരുത്.

2. അന്താരാഷ്ട്ര നാണയനിധിയുടെ നിബന്ധനകൾക്കനുസരിച്ചല്ല മറിച്ച് നമ്മുടെ ദേശീയ മുൻഗണനകൾ പ്രകാരം ഇന്നത്തെ പ്രതിസന്ധി മറികടക്കേണ്ടതിനുള്ള ഒരു പരിഷ്കാരതന്ത്രം ആവിഷ്ക്കരിക്കുക. ഇതിനു മൂന്നു ഘടകങ്ങൾ ഉണ്ട്. അടവുശിഷ്ട കമ്മിയും ബഡ്ജറ്റ് കമ്മിയും പരിഹരിക്കുന്നതിനുള്ള ഹ്രസ്വകാല നടപടികൾ; സാമ്പത്തിക വളർച്ചയെ ത്വരിതപ്പെടുത്തുന്നതിനായുള്ള ദീർഘകാല കാർഷിക-വ്യവസായ-സാങ്കേതിക വിദ്യാ വികസനനയങ്ങൾ; ജനപങ്കാളിത്തം ഉറപ്പുവരുത്താനുതകുന്ന വികേന്ദ്രീകരണ അധികാര ഘടനയും ക്ഷേമനയവും.

3. ഈ കരുത്തിന്റെ അടിത്തറയിൽനിന്നുകൊണ്ട് വായ്പകൾ റീഷെഡ്യൂൾ ചെയ്യുന്നതിനു വിലപേശുക. വേണ്ടിവന്നാൽ വായ്പകൾ തിരിച്ചടയ്ക്കുന്നതിനുള്ള കാലാവധി നീട്ടിക്കൊണ്ടുള്ള പദ്ധതി നമ്മൾ ഏകപക്ഷീയമായി പ്രഖ്യാപിക്കുക. ഹ്രസ്വകാല വായ്പകൾക്കും വിദേശ ഇന്ത്യക്കാരുടെ ഡെപ്പോസിറ്റുകൾക്കും ഇത് ബാധകമായിരിക്കില്ല. ഇവരുടെ വിശ്വാസം നിലനിർത്തുന്നതിനായി ബോണ്ടായി ശേഖരിക്കുന്ന സ്വർണ്ണ ശേഖരത്തെ ഉപയോഗപ്പെടുത്താനാകും.

എന്നാൽ ഈ അറ്റകൈ വേണ്ടിവരില്ല എന്നാണ് അന്തർദേശീയ അനുഭവം കാണിക്കുന്നത്. കർക്കശമായ വിലപേശലിലൂടെ കടമിളവിനും കാലാവധി ദീർഘിപ്പിക്കുന്നതിനും കഴിയും. ഇന്ത്യയുടെ ഭീമമായ വായ്പ നമ്മുടെ മാത്രം തലവേദനയല്ല, കടം തന്നവരുടെ കൂടി തലവേദനയാക്കി മാറ്റാനാകും. വായ്പകളിലൂടെ ഇന്ത്യയ്ക്ക് ഓരോ വർഷം കഴിയുന്തോറും അസലായി ലഭിക്കുന്ന തുക കുറഞ്ഞു കുറഞ്ഞുവരികയാണെന്നോർക്കുക. 1983-ൽ 760 കോടി ഡോളർ ഇന്ത്യയ്ക്ക് പുതുതായി വായ്പ ലഭിച്ചു. എന്നാൽ അതിൽ 440 കോടി (59 ശതമാനം) പഴയ കടത്തിന്റെ മുതലും പലിശയുമായി തിരിച്ചടയ്ക്കേണ്ടിവന്നു. 1986-ൽ 1320 കോടി ഡോളർ-പുതുതായി വായ്പ ലഭിച്ചതിൽ 63 ശതമാനം-830 കോടി ഡോളർ ഇപ്രകാരം തിരിച്ചടയ്ക്കേണ്ടി വന്നു. 1989-ൽ ആവട്ടെ 1200 കോടി ഡോളറാണ് വായ്പ ലഭിച്ചത്. 1010 കോടി ഡോളർ കടം തന്നവർക്കു തന്നെ ഇപ്രകാരം തിരിച്ചടക്കേണ്ടിവന്നു. ഇതും കഴിഞ്ഞു നമുക്ക് ലഭിച്ചത് 190 കോടി ഡോളർ മാത്രമാണ്. പുതിയതായി ലഭിക്കുന്ന വായ്പയുടെ കേവലം 15 ശതമാനം മാത്രമേ അസൽ വായ്പയായുള്ളൂ. വിദേശികൾ ഇനി വായ്പ തരില്ല എന്നു ശഠിച്ചാൽ ഇന്ത്യയ്ക്ക് നഷ്ടമാകുന്നത് ഇത്രമാത്രമായിരിക്കും. അതേസമയം വിദേശികൾക്ക് അവർ ഇന്ത്യയ്ക്കു നൽകിയിരിക്കുന്ന 7200 കോടി ഡോളറിനെ കുറിച്ച് രണ്ടുവട്ടം ആലോചിക്കേണ്ടതായും വരും. ഇതാണ് ഉറപ്പുള്ള അടിത്തറയിൽനിന്ന് കരുത്തുള്ള നിലപാടെടുക്കാൻ കഴിഞ്ഞാൽ അറ്റകൈ പ്രയോഗങ്ങളില്ലാതെ ഒത്തുതീർപ്പിലെത്താൻ ഒരു പക്ഷേ കഴിയുമെന്ന ശുഭാപ്തിവിശ്വാസത്തിനടിസ്ഥാനം.

ഈ പ്രതീക്ഷ ഫലവത്തായില്ലെങ്കിലോ? സാമ്രാജ്യത്വ വെല്ലുവിളിയെ ദേശാഭിമാനികളായ ജനങ്ങളെ മുഴുവൻ ഒന്നിച്ചണിനിരത്തി നേരിടണം. ബഹുജനങ്ങളെ മുന്നിട്ടിറക്കുക എന്നതാണ് ബദൽ സമീപനത്തിന്റെ കാതൽ. തുടക്കത്തിൽത്തന്നെ സൂചിപ്പിച്ചതുപോലെ വിശദാംശങ്ങളിലോ ചില സമീപനങ്ങളിൽപോലുമോ ചർച്ചകളിലൂടെ ഈ ബദൽ പദ്ധതി ഭേദഗതി ചെയ്യുകയോ സമ്പുഷ്ടമാക്കുകയോ ഒക്കെയാവാം. പക്ഷേ, കീഴടങ്ങൽ അനിവാര്യമല്ല. ബദലുണ്ട്.

പക്ഷേ, ഒന്നു വേണം. ദേശാഭിമാനം. സാമ്രാജ്യ വിരോധം. ത്യാഗപൂർണമായ സ്വാതന്ത്ര്യസമരത്തിലൂടെ നേടിയ രാഷ്ട്രീയ പരമാധികാരം സംരക്ഷിക്കുന്നതിനുള്ള പുനർ സമർപ്പണം. രാഷ്ട്രം നമ്മോട് ഇന്ന് അത് ആവശ്യപ്പെടുന്നു. ■

